# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH

Vol. 05 No. 24 | THE ONLINE OFFICIAL NEWS BULLETTIN | 2022 June 11


**SEASON OF PENTECOST** | **പെന്തിക്കോസ്തികാലം** | **ܙܒܢܐ ܕܦܢܛܩܘܣܛܐ**

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 12 ♪8 1st Sunday after Pentecost | 13 ♪4 | 14 ♪8 | 15  ♪4 ✝First church built in the name of Virgin Mary | 16 ♪8 Apostles' Fast begins | 17 ♪4 | 18 ♪8 |




## സ്ഥാപനവൽക്കരണത്തിൽ നിന്നും മാനവ സേവനത്തിലേക്ക് മതങ്ങൾ മാറണം: മാർ ജോർജ് ആലഞ്ചേരി

കോട്ടയം: മതങ്ങൾ സ്ഥാപന വൽക്കരണത്തിൽ നിന്നും മനുഷ്യ സേവനത്തിന്റെ മാർഗ്ഗത്തിലേക്ക് തിരിയണമെന്ന് മാർ ജോർജ് ആലഞ്ചേരി. ദേവലോകം കാതോലിക്കേറ്റ് അരമനയിൽ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ വിളിച്ച് ചേർത്ത മതാന്തര സൗഹൃദ സമ്മേളനത്തിൽ സംസാരിക്കുകയായിരുന്നു അദ്ദേഹം.

സാധു സംരക്ഷണം മതത്തിന്റെ മുഖമുദ്രയാകണമെന്ന് പ. കാതോലിക്കാ ബാവാ പറഞ്ഞു. അതിർ വരമ്പുകൾക്ക് അതീതമായ സുഹൃത്ത് ബന്ധമാണ് ഇന്നിന്റെ ആവശ്യമെന്നും ബാവാ കൂട്ടിച്ചേർത്തു. ഡോ. തീയോഡോഷ്യസ് മാർത്തോമ്മാ മെത്രാപ്പോലീത്താ, സ്വാമി സച്ചിദാനന്ദ, റഷീദ് അലി ശിഹാബ് തങ്ങൾ, കൽദായ സഭയുടെ മാർ അപ്രേം, ലത്തീൻ സഭയുടെ മാർ സൂസപക്യം, ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, വൈദിക ട്രസ്റ്റി ഫാ. ഡോ. എം. ഒ. ജോൺ,അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ എന്നിവർ പ്രസംഗിച്ചു. മലയാള മനോരമ ചീഫ് എഡിറ്റർ മാമ്മൻ മാത്യു, മംഗളം ചീഫ് എഡിറ്റർ സാജൻ വർഗീസ്, ഓർത്തഡോക്സ് സഭാ വക്താവ് ഫാ. ഡോ. ജോൺസ് എബ്രഹാം കോനാട്ട് തുടങ്ങിയവർ സംബന്ധിച്ചു.




## എല്ലാവരെയും സ്നേഹിക്കുവാനും കരുതുവാനുമുള്ള ഉത്തരവാദിത്തം നമുക്കുണ്ട്: പ. കാതോലിക്കാ ബാവാ

തിരുവനന്തപുരം: സമൂഹത്തിൽ എല്ലാവരെയും സ്നേഹിക്കുവാനും കരുതുവാനുമുള്ള ഉത്തരവാദിത്തം നമുക്കുണ്ടെന്നു പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ. അതിനുവേണ്ടി ആരുമായും സഹകരിക്കാൻ സഭ തയ്യാറാണെന്ന് ഓർത്തഡോക്സ് സഭ സംഘടിപ്പിച്ച സൗഹൃദക്കൂട്ടായ്മയിൽ അദ്ദേഹം പറഞ്ഞു. മറ്റുള്ളവരെ സഹായിക്കാൻ പറയുന്ന ക്രിസ്തുവിൻറെ യഥാർത്ഥ സന്ദേശം ഹൃദയത്തിൽ പേറിയ, ദൈവത്തിന്റെ കൈയ്യൊപ്പുള്ള വ്യക്തിയാണ് പരിശുദ്ധ ബാവായെന്ന് പ്രതിപക്ഷ നേതാവ് വി. ഡി. സതീശൻ പറഞ്ഞു.

വിവിധ രാഷ്ട്രീയ പാർട്ടി നേതാക്കൾ യോഗത്തിൽ സംബന്ധിച്ചു. പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്താ, തിരുവനന്തപുരം ഭദ്രാസനാധിപൻ ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ, വൈദിക ട്രസ്റ്റി ഫാ. ഡോ. എം. ഒ. ജോൺ , അസോസിയഷേൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, പരിശുദ്ധ ബാവായുടെ പ്രിൻസിപ്പൽ സെക്രട്ടറി ഫാ. ഡോ. ജോൺസ് എബ്രഹാം കോനാട്ട്, പരിശുദ്ധ ബാവായുടെ ഓഫീസ് സെക്രട്ടറി ഫാ. അനിഷ് കെ. സാം, സഭാ പി. ആർ. ഒ. ഫാ മോഹൻ ജോസഫ്, ബാബു പാറയിൽ എന്നിവർ നേതൃത്വം നൽകി.



**അഡ്വ. ജോസഫ് ജോൺ രാജി വച്ച ഒഴിവിൽ കോട്ടയം ഭദ്രാസനത്തിലെ കൂരോപ്പട സെൻറ് ജോൺസ് ഇടവകാംഗമായ അഡ്വ. എം. സി. സ്കറിയയെ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ ട്രൈബ്യൂണൽ അംഗമായി പ. കാതോലിക്കാ ബാവാ നിയമിച്ചു.**



**മഹാത്മാഗാന്ധി സർവ്വകലാശാല ബി.എസ്.സി. കെമിസ്ട്രി പരീക്ഷയിൽ ഒന്നാം റാങ്ക് നേടിയ ജിഫിൻ വർഗ്ഗീസ് ഉമ്മൻ. M.Sc. കെമിസ്ട്രി എൻട്രൻസ് (കുസാറ്റ്) പരീക്ഷയിലും ജിഫിൻ വർഗ്ഗീസ് ഉമ്മനാണ് ഒന്നാം റാങ്ക്. തൊട്ടിയിൽ ജീമോൻ ഇട്ടിയുടേയും സോബിയുടേയും മകനാണ്. പുതുപ്പള്ളി നിലയ്ക്കൽ പള്ളി ഇടവകാംഗം.**

പ്രഭാഷണം



“പൊതുസമൂഹത്തിന്റെ എല്ലാ തരത്തിലുള്ള ഉയർച്ചയ്ക്കും അങ്ങേയറ്റം പ്രവർത്തിക്കുവാൻ മലങ്കരസഭ എപ്പോഴും പ്രതിജ്ഞാബദ്ധമാണ്. ആരോടും സഹകരിച്ചു പ്രവർത്തിക്കും.”

# പൊതുസമൂഹത്തിന്റെ ഉയർച്ചയ്ക്കായി പ്രവർത്തിക്കുവാൻ മലങ്കരസഭ പ്രതിജ്ഞാബദ്ധമാണ്

## പ. മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ

ആദരണീയരായിരിക്കുന്ന മന്ത്രിമാരേ, ജനപ്രതിനിധികളേ, പ്രത്യേകിച്ച് പ്രതിപക്ഷ നേതാവ് വി. ഡി. സതീശൻ, നിയമസഭാ ഡപ്യൂട്ടി സ്പീക്കർ ചിറ്റയം ഗോപകുമാർ, മറ്റ് ബഹുമാന്യരായ ജനപ്രതിനിധികളേ, പൊതു പ്രവർത്തകരേ, സഹോദരീ സഹോദരങ്ങളേ, സഭയുടെ മാനേജിംഗ് കമ്മിറ്റി അംഗങ്ങളേ,

ഇന്ന് ഈ സമ്മേളനം ഇവിടെ കൂടിയിരിക്കുന്നത് നമുക്ക് നമ്മെക്കുറിച്ചുള്ള അവബോധം ഒന്ന് പുതുക്കുന്നതിനു വേണ്ടി കൂടിയാണ്. കേരളമെന്നു പറഞ്ഞാൽ ദൈവത്തിന്റെ സ്വന്തം നാടെന്നാണ് പറയുന്നത്. നമ്മൾ അതിൽ അഭിമാനം കൊള്ളുന്നവരാണ്. ഇവിടെ സന്നിഹിതരായിരിക്കുന്ന എല്ലാവരും പൊതുസമൂഹത്തിന്റെ നന്മയ്ക്കുവേണ്ടി അഹോരാത്രം പ്രയത്നിക്കുന്നവരാണ് എന്നുള്ളതിന് സംശയമില്ല. അതുകൊണ്ടു തന്നെ ആ രംഗത്ത് അല്പമൊക്കെ പ്രവർത്തിക്കാനുള്ള സാഹചര്യം ലഭിച്ചതുകൊണ്ട് നിങ്ങളെല്ലാവരെയും പ്രത്യേകമായി ഒന്നു കാണണമെന്നുള്ള ആഗ്രഹം മനസ്സിലുണ്ടായി. അതുകൊണ്ടാണ് ഇന്ന് ഈ സംഗമം ഇവിടെ ക്രമീകരിച്ചത്. ഒക്ടോബറിലെ സ്ഥാനാരോഹണത്തിനു ശേഷം ഇവിടെയുള്ള എല്ലാവരെയും കാണണമെന്നുള്ള ആഗ്രഹം ഉണ്ടായെങ്കിലും കോവിഡും ഈ സ്ഥാനത്തു വന്ന ശേഷമുള്ള തിരക്കുകളും കാരണം നേരത്തെ വരുവാനോ കാണുവാനോ സാധിച്ചില്ല. നമ്മുടെ സംസ്ഥാനത്തിന്റെ പൊതുപ്രവർത്തകർ നമ്മുടെ ക്ഷണം സ്വീകരിച്ച് ഇവിടെ വന്നതിൽ അങ്ങേയറ്റം സന്തോഷമുണ്ട്. എല്ലാവരെയും പ്രത്യേകമായി ആ കാര്യത്തിൽ അനുമോദിക്കുകയാണ്.

കേരള സമൂഹത്തിന് നല്ല ഒരു പാരമ്പര്യം ഉണ്ട്. പരസ്പരം സഹകരിച്ചും പരസ്പരം സഹായിച്ചും ഏതെല്ലാം പ്രതിസന്ധികൾ ഉണ്ടായാലും അവയെയെല്ലാം അതിജീവിക്കുവാൻ നമ്മൾ ഒറ്റക്കെട്ടായി നിൽക്കുന്നു. അതിൽ ജാതി, മത, വർഗ്ഗ, കക്ഷി രാഷ്ട്രീയം എല്ലാം മറന്നാണ് നാം ഒന്നിക്കുന്നത്. അത് അനേക സംഭവങ്ങളിലൂടെ നാം മനസ്സിലാക്കിയിട്ടുണ്ട്. വരൾച്ച വന്നാലും, പ്രളയം വന്നാലും നമ്മൾ സഭയെന്നോ മതമെന്നോ കക്ഷി രാഷ്ട്രീയ വ്യത്യാസമോ ഒന്നുമില്ലാതെ പ്രവർത്തിക്കുന്ന ഒരു വലിയ പാരമ്പര്യം നമുക്കുണ്ട് എന്നുള്ളതാണ് ഏറ്റവും അഭിമാനിക്കാവുന്നത്. ആ ഒരു അഭിമാനത്തിൽ നമ്മുടെ നാടിന്റെ വലിയ സമ്പത്ത് നമുക്കെല്ലാം ഒരുമിച്ചു പങ്കിടാവുന്ന ഒരു അഭിമാനപരമായ അല്ലെങ്കിൽ സംസ്ക്കാരപരമായ ശ്രേഷ്ഠതയാണ് എന്നുള്ളതിന് സംശയമൊന്നുമില്ല. മനുഷ്യർക്ക് പ്രയാസങ്ങളും ദുഃഖങ്ങളും വരുന്നതായ സമയത്ത് മെയ് മറന്ന് അതിൽ സഹകരിക്കാനും പ്രവർത്തിക്കാനും അതിന് പരിഹാരമുണ്ടാക്കുവാനും നമുക്ക് എല്ലാവർക്കും കഴിഞ്ഞു.

കഴിഞ്ഞ 30 വർഷമായി, കണ്ടനാട് ഭദ്രാസനത്തിന്റെ ചുമതലയേറ്റ നാൾ മുതൽ എന്റെ ഒരു താല്പര്യമായിരുന്നു, സമൂഹത്തിലെ പ്രയാസപ്പെടുന്നവരെ സഹായിക്കാനുള്ള പദ്ധതികൾ ഉണ്ടാകണമെന്നത്. ഏതാണ്ട് ഭംഗിയായി ഇതുവരെയും നിർവഹിക്കുവാൻ സാധിക്കുന്നു എന്നുള്ളതിൽ അങ്ങേയറ്റം സന്തോഷം ഉണ്ട്. സഭയുടെ പൊതുവായിരിക്കുന്ന ഒരു ചുമതലയിൽ വന്നപ്പോൾ കുറെക്കൂടി കാര്യമായിട്ട് അതിൽ ഇറങ്ങി പ്രവർത്തിക്കുവാൻ സാധിച്ചിട്ടുണ്ട്. അതുകൊണ്ടു തന്നെ ഈ സമൂഹത്തിന്റെ അല്ലെങ്കിൽ നിങ്ങളേവരുടെയും പ്രവർത്തനങ്ങളിൽ സഹകരിക്കാനും നിങ്ങളുടെ സഹകരണം മലങ്കരസഭയുടെ പ്രവർത്തനങ്ങളിൽ ഉണ്ടാകുവാനും ഉള്ള ഒരു ആഹ്വാനം നടത്തുവാനും അതുപോലെ നിങ്ങളുടെ സഹായം അഭ്യർത്ഥിക്കുവാനുമൊക്കെ കൂടിയാണ് ഈ സുഹൃദ് സംഗമം ഇവിടെ വിളിച്ചു കൂട്ടിയിരിക്കുന്നത്.

മലങ്കരസഭയെ സംബന്ധിച്ചിടത്തോളം സഭയുടെ ആരാധനക്രമങ്ങളിൽ വിശുദ്ധ കുർബാനയാണ് പ്രധാനമായി വൈദികർ അർപ്പിക്കുന്നത്. ഈ വിശുദ്ധ കുർബാനയിൽ ഒരിക്കൽപോലും നാട്ടിലെ ഭരണകർത്താക്കൾക്കു വേണ്ടി പ്രാർത്ഥിക്കാതിരിക്കുന്നില്ല. എല്ലാ വിശുദ്ധ കുർബാനയിലും നാട്ടിലെ ഭരണകർത്താക്കൾക്കു വേണ്ടി പ്രാർത്ഥിക്കുന്നുണ്ട്. നീതിയിലും സത്യത്തിലും സമാധാനത്തിലും എല്ലാവരും ഈ നാടിനെ ഭരിക്കണം എന്നു മാത്രമല്ല പ്രാർത്ഥനാപുസ്തകങ്ങളിൽ നാട്ടിലെ ഭരണകർത്താക്കൾക്കു വേണ്ടി (പണ്ട് രാജാക്കന്മാർക്കു വേണ്ടി എന്നാണ് എഴുതിയിരുന്നത്. ഇന്ന് ഭരണകർത്താക്കൾ, ഉദ്യോഗസ്ഥ വൃന്ദം എന്നൊക്കെ പ്രത്യേകമായി എഴുതി) പ്രാർത്ഥിക്കുന്നുണ്ട്. സഭയെ സംബന്ധിച്ചിടത്തോളം നാടിന്റെ പൊതുപ്രവർത്തകരായിരിക്കുന്നവരെ പ്രാർത്ഥനയിൽ ഓർത്ത് അവർക്ക് എല്ലാവിധ അനുഗ്രഹങ്ങളും ഉണ്ടാകുവാൻ പ്രാർത്ഥിക്കുന്ന ഒരു സഭയാണ്. അതുകൊണ്ടു തന്നെയാണ് നിങ്ങളെ കാണണമെന്നും നിങ്ങളോട് ഞങ്ങളുടെ ആ പ്രാർത്ഥന അറിയിക്കണമെന്നും ആഗ്രഹിച്ചതും അതിനുവേണ്ടി ഈ സുഹൃദ് സംഗമം വിളിച്ചു കൂട്ടിയതും.

സമൂഹത്തിൽ നമുക്ക് എല്ലാവരെയും സ്നേഹിക്കുവാനും കരുതുവാനുമുള്ള ഉത്തരവാദിത്തം ഉണ്ട്. ഞാൻ എപ്പോഴും പറയുന്നത് നമ്മുടെ ദൈവത്തിന്റെ മക്കളാണ് നമ്മളെല്ലാവരും. ഭൂമിയിൽ മനുഷ്യനും ജീവജാലങ്ങളുമെല്ലാം ദൈവം സൃഷ്ടിച്ച് അവയെല്ലാം പരസ്പരം സഹകരിച്ചും സഹായിച്ചും വളരേണ്ടവരാണ്. ഒന്ന് ഒന്നിനെ ഇല്ലാതാക്കാനല്ല, ഒന്ന് ഒന്നിന് ക്ഷേമം കൊടുക്കാനാണ്. കർത്താവ് പറയുന്നു, നിന്റെ സഹോദരനെ നിന്നെപ്പോലെ തന്നെ സ്നേഹിക്കുക എന്നു പറയുന്ന വാക്കിനകത്ത് വെറും മനുഷ്യനെ മാത്രമല്ല വിവക്ഷിക്കുന്നത്. ഗാന്ധിജിയെക്കുറിച്ച് പറയുന്നതുപോലെ, ലോകം മുഴുവൻ തറവാടായിരിക്കുന്നതുപോലെ, ദൈവം സൃഷ്ടിച്ചതാണ് ഈ ലോകം മുഴുവനെങ്കിൽ എല്ലാ ജീവജാലങ്ങളെയും നാം നമ്മെപ്പോലെ തന്നെ സ്നേഹിക്കാനും കരുതാനും ഉള്ള ഉത്തരവാദിത്തം ഉണ്ട് എന്നുള്ളതാണ് കർത്താവിന്റെ പഠിപ്പിക്കലിൽ നാം കാണുന്നത്. അതു തന്നെയാണ് എല്ലാ മതങ്ങളിലും പറയുന്നത്. ഇതുവരെയും ഒരു മതവും പരസ്പരം കലഹിക്കണമെന്ന് പറഞ്ഞിട്ടില്ല. മത

മെല്ലാം പരസ്പരം സ്നേഹിക്കണമെന്നും കരുതണമെന്നും മറ്റുള്ളവരുടെ നന്മ ലക്ഷ്യമാക്കിക്കൊണ്ട് പ്രവർത്തിക്കണമെന്നുമാണ് പഠിപ്പിക്കുന്നത്. അത് തന്നെയാണ് പൊതുപ്രവർത്തകർ എല്ലാം ചെയ്യുന്നത്. മതങ്ങൾ മതങ്ങളുടേതായിരിക്കുന്ന വേലിക്കെട്ടുകൾക്കുള്ളിൽ നിന്നുകൊണ്ടാണ് പ്രവർത്തിക്കുന്നത്. പൊതുപ്രവർത്തകർ അവരുടേതായ സിസ്റ്റമനുസരിച്ച് പ്രവർത്തിക്കുന്നു. രണ്ടും മനുഷ്യന്റെ നന്മയ്ക്കുവേണ്ടി പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു എന്നുള്ളതാണ്. അതിൽ നമുക്കൊരുമിച്ചു സഹകരിച്ചു പ്രവർത്തിക്കണം. ഇതുവരെയും മലങ്കരസഭയെ സംബന്ധിച്ചിടത്തോളം സമൂഹത്തിന്റെ എല്ലാ തരത്തിലുള്ള അഭിവൃദ്ധിക്കുംവേണ്ടി വിദ്യാഭ്യാസ രംഗത്തും ആതുര ശുശ്രൂഷാ രംഗത്തുമൊക്കെ തനതായ ശുശ്രൂഷകൾ നിർവഹിക്കുവാൻ കഴിഞ്ഞിട്ടുണ്ട്. ഇപ്പോഴും അത് തുടർന്നുകൊണ്ടിരിക്കുന്നു. അതിൽ പലപ്പോഴും ഒറ്റയ്ക്കായിട്ടു ചെയ്യുന്ന കാര്യങ്ങളാണെങ്കിലും നിശ്ചയമായിട്ടും ഭരണസംവിധാനങ്ങളോട് സഹകരിച്ചും ഭരണസംവിധാനങ്ങളുടെ സഹകരണത്തിലും മാത്രമല്ല അവരുടെ എല്ലാത്തരത്തിലുമുള്ള ഒത്താശകളോടും കൂടിയാണ് നമ്മുടെ എല്ലാ രംഗങ്ങളും നടത്തുന്നത്. അതിൽ അങ്ങേയറ്റം സന്തോഷമുണ്ട്. ആ സ്ഥാനത്ത് നിങ്ങളോരോരുത്തരുമാണ് പ്രവർത്തിക്കുന്നതെന്ന് നമുക്കറിയാം.

വളരെ നിർണ്ണായകമായ ഒരു കാലഘട്ടത്തിൽ കൂടിയാണ് നമ്മൾ കടന്നുപോകുന്നത്. മുമ്പ് എങ്ങുമില്ലാത്തതായ രീതിയിലുള്ള പല പല പ്രശ്നങ്ങൾ ഉണ്ടാവുന്നുണ്ട്. അതേസമയത്ത് പല പല നേട്ടങ്ങൾ സമൂഹത്തിന് ഉണ്ടാവുന്നുണ്ട്. വിദ്യാഭ്യാസരംഗത്തും അതുപോലെ തന്നെ സാങ്കേതിക വിദ്യാഭ്യാസ രംഗത്തും ഒക്കെ നമുക്ക് വലിയ വലിയ നേട്ടങ്ങൾ ഉണ്ടാകുന്നുണ്ട്. അങ്ങനെ നമ്മൾ പല തരത്തിൽ വളരുന്നുണ്ട്. എന്നാൽ അതേ സമയത്തു നമ്മുടെ ഒരു ശ്രദ്ധ കേന്ദ്രീകരിക്കേണ്ട ഇടത്ത് കൂടുതൽ ശ്രദ്ധ കേന്ദ്രീകരിക്കണമെന്നുള്ളത് നിങ്ങളോടു പറയാനായിട്ടു ഞാൻ ആഗ്രഹിക്കുന്നു എന്നേയുള്ളു. അതായത് നമ്മൾ മനുഷ്യന്റെ ഒരു ഉയർച്ചയ്ക്കു വേണ്ടി സമൂഹത്തിന്റെ വികസനത്തിനു വേണ്ടി പലതും ചെയ്യുന്നുണ്ട്. എങ്കിലും ഗ്രാസ്റൂട്ട് ലവലിൽ നമുക്ക് എന്തും മാത്രം ചെയ്യാൻ കഴിയുന്നുണ്ട് എന്നുള്ളത് നമ്മളൊന്ന് ചിന്തിക്കേണ്ടത് ആവശ്യമാണെന്നാണ് എനിക്കു തോന്നുന്നത്. നമ്മൾ വലിയ വലിയ കാര്യങ്ങളൊക്കെ പ്രവർത്തിക്കുന്നുണ്ടെങ്കിലും എത്രയോ ലക്ഷം ആളുകളാണ് ഇവിടെ വീടില്ലാതെ പ്രയാസപ്പെട്ടു താമസിക്കുന്നത്. മഴ പെയ്താൽ വെള്ളം വെളിയിലേക്കു പോകാതെ വീട്ടിനകത്തു തന്നെ വീഴുന്ന വീടുകളേറെയാണ്. ഇന്നലെയും ഇതുപോലൊരു വീട് ഒന്നു വന്നു കാണണമെന്നു എന്റെ അടുത്ത് ഒരു അച്ചൻ വന്നു പറഞ്ഞു. ഞാൻ എന്റെ അച്ചനെ പറഞ്ഞുവിട്ടു. അവിടെ ചെന്നപ്പോൾ ചെറിയ നാലു തൂണേൽ ടാർപോളിൻ വിരിച്ച് ഒരു കുടുംബം (അച്ചനും അമ്മയും മൂന്ന് കുട്ടികളും) താമസിക്കുന്ന ദയനീയമായ കാഴ്ചയാണ് കണ്ടത്. വികസനം ഇത്രയധികം ഉണ്ടായിട്ടും നമ്മൾ എവിടെ ചെന്നെത്തിയിരിക്കുന്നു എന്നുള്ളത് നാം ചിന്തിക്കണം.

ഞങ്ങൾ കഴിഞ്ഞ കുറച്ചുനാളുകളായി 'സഹോദരൻ' എന്നൊരു പദ്ധതി തുടങ്ങിയിട്ട്. ആ പദ്ധതിയിൽ പല തരം ആവശ്യങ്ങൾക്കു വേണ്ടി അപേക്ഷകൾ കുന്നു കൂടുകയാണ്. പല കുഞ്ഞുങ്ങളും വിദ്യാഭ്യാസം നിർത്തി വീട്ടിൽ വന്നിരിക്കുന്നത് അവർക്ക് പണമില്ല എന്നതിനാലാണ്. ബി.എസ്.സി. നഴ്സിംഗ് വിദ്യാർത്ഥികളായ ചിലരെ ഞങ്ങൾ ഇതിനോടകം പൈസ കൊടുത്ത് രണ്ടാം വർഷം പഠിക്കാനും മൂന്നാം വർഷം പഠിക്കാനും സഹായിച്ചു. ധാരാളം രോഗികൾ കാൻസർ ചികിത്സയ്ക്കും മറ്റുള്ളതിനുമൊക്കെ ആവശ്യമായിരിക്കുന്ന പണമില്ലാതെ ഓപ്പറേഷൻ നടത്താതെ മരിച്ചുപോകുന്നുണ്ട്, ഓപ്പറേഷൻ നടത്താൻ അപ്പോയിൻമെന്റ് കിട്ടാതിരിക്കുന്നവരുണ്ട്, പല ഇടങ്ങളിലും അവർ വന്ന് ആവശ്യപ്പെടുമ്പോൾ ഒന്നും നോക്കാതെ അതിന് മുഴുവനായിട്ടു നമ്മൾ കൊടുത്തു സഹായിക്കാറുണ്ട്. ഞങ്ങളുടെ ഓഫീസിൽ വന്നിരിക്കുന്ന അപേക്ഷകളുടെ കൂമ്പാരം വച്ചു നോക്കുമ്പോൾ ഞങ്ങളെക്കൊണ്ടു ചെയ്യാൻ സാധിക്കുന്നത് വളരെ ചുരുക്കമാണ്. പക്ഷേ ഒരു കാര്യം വ്യക്തമാണ്. ഈ കാര്യത്തിൽ അല്പമെങ്കിലും ചെയ്യാൻ സാധിച്ചിട്ടുണ്ടെങ്കിൽ, 10 രൂപ എങ്കിലും കൊടുക്കാൻ സാധിച്ചിട്ടുണ്ടെങ്കിൽ പിറ്റേ ദിവസം 20 രൂപ നമ്മുടെ കൈയിൽ കൊടുക്കാനായി കിട്ടും. അങ്ങനെയൊരു അനുഗ്രഹം ഉണ്ട്. അതുകൊണ്ട് പണത്തിന്റേതായിരിക്കുന്ന യാതൊരു പ്രയാസവും ഞങ്ങൾക്കില്ല. അത് ദൈവംതമ്പുരാൻ തരുന്നുണ്ട്.

നമ്മുടെ  പൊതുപ്രവർത്തകരായ നിങ്ങളോട് എനിക്ക് അഭ്യർത്ഥിക്കാനുള്ളത്, പ്രയാസപ്പെടുന്ന പാവപ്പെട്ടവർക്കു വേണ്ടിയുള്ള നമ്മുടെ പ്രവർത്തനങ്ങൾ ഗ്രാസ്റൂട്ട് ലവലിൽ ചെന്നിട്ടുണ്ടോ എന്നുള്ളത് നമ്മൾ അന്വേഷിക്കണം. ഇങ്ങോട്ട് അപേക്ഷ തരുന്നവരുടെല്ലാം കാര്യങ്ങൾ ഞങ്ങൾ പോയി അന്വേഷിക്കും. ഒരു ചെറിയ പ്രദേശത്തെ കാര്യമാണ് പറയുന്നത്. അപ്പോൾ കേരളം മുഴുവനായിട്ടു നോക്കിയാലോ? എത്രയധികം ആളുകൾ കാണും ഭവനരഹിതരായിട്ടും രോഗികളായിട്ടും? ഈ രംഗത്ത് പ്രവർത്തിക്കുന്നതിനാൽ എനിക്ക് ഈ കാര്യത്തിൽ വലിയ സങ്കടമുണ്ട്.

നമ്മുടെ ഊന്നലിൽ മാറ്റം ഉണ്ടാകണമെന്നാണ് ഞാൻ പറയുന്നത്. സ്നേഹവും കരുതലും കരുണയും പറയാത്ത ഒരു മതവും രാഷ്ട്രീയ സംഘടനയും ഇല്ല. എല്ലാവരും ഇതെല്ലാം പറയുന്നുണ്ട്. ആദ്യകാലങ്ങളിൽ ക്രിസ്തീയ സഭയിലും അങ്ങനെ തന്നെ. അതു കഴിഞ്ഞ് കുറച്ച് മുന്നോട്ടു വന്നു കഴിഞ്ഞപ്പോൾ ക്രിസ്തീയ സഭയും സ്ഥാപനവൽക്കരിക്കപ്പെട്ടു. മതത്തിന്റെ സംഘടനയ്ക്കു ദോഷമുണ്ടാകാതെയിരിക്കാൻ അതിനെ പരിപോഷിപ്പിക്കുക എന്ന ശൈലിയിലേക്ക് നമ്മൾ പോകുന്നു; അത് രാഷ്ട്രീയ പ്രസ്ഥാനമാണെങ്കിലും. ഞാൻ നിങ്ങളെ വിമർശിക്കുകയല്ല, ഞാൻ മനസ്സിലാക്കുന്നത് ഞാൻ പറഞ്ഞു എന്നേയുള്ളു. നമ്മുടെ രാഷ്ട്രീയ സംഘടന എങ്ങനെയിരിക്കണം, എങ്ങനെ വളരണം, അതിന്റെ മുന്നോട്ടുള്ള ഭാവി – ഇതിലേക്കു നമ്മൾ കൂടുതൽ ശ്രദ്ധ വയ്ക്കുമ്പോഴത്തേയ്ക്ക് നമ്മുടെ അടിസ്ഥാന ചിന്തകളായ സ്നേഹത്തിനും കരുണയ്ക്കും കരുതലിനുമൊക്കെ പ്രാധാന്യം കിട്ടാതെ പോകുന്നു. ഈ അടിസ്ഥാന ചിന്തകളെ സ്ഥാപനവൽക്കരണം മറച്ചു കളയുന്നു. അതുകാരണം ഇന്ന് നമ്മുടെ ശ്രദ്ധ, എന്റെ സഭ, എന്റെ മതം, എന്റെ രാഷ്ട്രീയ സംഘടന, എന്റെ പ്രവർത്തന മേഖലകൾ എങ്ങനെ എനിക്ക് പരിപോഷിപ്പിച്ചു കൊണ്ടുവരാമെന്നുള്ളതിലേക്കു മാറിയിട്ടില്ലേ എന്ന് എനിക്കൊരു സംശയം. അതുകൊണ്ട് അതൊന്നു പുനർ ചിന്തനം ചെയ്യണമെന്നു മാത്രമേ ഞാൻ പറയുന്നുള്ളു. അതിനായി നമ്മൾ എല്ലാവരും ഒരുമിക്കണം. ഞാൻ മാത്രമായിട്ടു സാധ്യമല്ല. ഞാനൊരു സഭയുടെ അദ്ധ്യക്ഷനാണ്. അതുപോലെ നിങ്ങൾ ഓരോരുത്തരും ഒരു രാഷ്ട്രീയ പ്രസ്ഥാനത്തിന്റെയോ പൊതുപ്രവർത്തന സംഘടനയുടെയോ അദ്ധ്യക്ഷനായിരിക്കും. ഇവിടെയെല്ലാം നമുക്ക് കൂട്ടായിട്ടു ചിന്തിക്കണം. പരസ്പരം സഹകരിച്ചു പ്രവർത്തിക്കണം.

പൊതുസമൂഹത്തിന്റെ എല്ലാ തരത്തിലുള്ള ഉയർച്ചയ്ക്കും അങ്ങേയറ്റം പ്രവർത്തിക്കുവാൻ മലങ്കരസഭ എപ്പോഴും പ്രതിജ്ഞാബദ്ധമാണ്. ആരോടും സഹകരിച്ചു പ്രവർത്തിക്കും. ഇന്ന ആളോട് എന്നില്ല. ഈയിടെ പല സംഘടനകളോടും സഹകരിച്ച് ഓരോരോ നന്മകൾ ആവശ്യമായ ഇടങ്ങളിൽ ചെയ്യുവാൻ സാധിച്ചു. എന്റെ ഒരു കൺസേൺ പറഞ്ഞു എന്നേയുള്ളു. അതായത് നമ്മുടെ സ്ഥാപനപരമായ വളർച്ചകൊണ്ട് നമ്മുടെ അടിസ്ഥാന തത്വങ്ങൾ നഷ്ടപ്പെട്ടു പോകരുത്. അങ്ങനെ കാണുന്നു എന്നുള്ള ഒരു വേദന പറയുന്നു എന്നേയുള്ളു. രാഷ്ട്രീയ പ്രസ്ഥാനങ്ങളെക്കുറിച്ച് മാത്രമല്ല എന്റെ സഭയെക്കുറിച്ചു കൂടിയാണ് പറയുന്നത്. അല്ലെങ്കിൽ എന്നെപ്പോലെയുള്ള മതനേതാക്കളോടും മതങ്ങളോടും കൂടിയാണ് പറയുന്നത്. ഇപ്പോൾ നമ്മൾ കൂടുതൽ സ്ഥാപനവൽക്കരിക്കപ്പെട്ടു പോയതുകൊണ്ട് അടിസ്ഥാന തത്വങ്ങൾ മറന്നു പോയിരിക്കുന്നു. ഇനി നമുക്ക് നമ്മുടെ യഥാർത്ഥ ലക്ഷ്യത്തിലേക്കു തിരിച്ചു വരണം. സമൂഹത്തിൽ മറ്റുള്ളവരും നമ്മെപ്പോലുള്ളവരാണെന്നും അവരുടെ ഉയർച്ച നമ്മുടെ ഉയർച്ചയാണെന്നും നമ്മുടെ കെട്ടിടം പണിയുന്നതുപോലെ അവരുടെയും കെട്ടിടം പണിയേണ്ടത് നമ്മുടെ ആവശ്യമാണെന്നുള്ളതും അങ്ങനെയുള്ള ഒരു വ്യവസ്ഥയിലേക്ക് സമൂഹം മാറണം.

സാമൂഹിക നീതിയോ സ്നേഹമോ ഒന്നും പറയാത്തതായ മതമോ രാഷ്ട്രീയസംഘടനകളോ ഇല്ല.  പക്ഷേ നടപ്പിലാക്കുന്നതിൽ നമുക്ക് പരാജയം വന്നു. മറ്റ് പലതിനും നമ്മൾ അമിത പ്രാധാന്യം നൽകി. അപ്പോൾ അടിസ്ഥാന മൂല്യങ്ങൾക്ക് ഊന്നൽ കുറഞ്ഞുപോയി എന്നുള്ളത് എന്റെ ഒരു വിലയിരുത്തലാണ്. തെറ്റാണെങ്കിൽ എന്നോട് ക്ഷമിക്കുക. ഞാൻ മനസ്സിലാക്കുന്ന കാര്യം, എന്റെ സഭയെക്കുറിച്ചും മറ്റുള്ളതിനെക്കുറിച്ചുമുള്ള വിലയിരുത്തലാണ്. അതുകൊണ്ട് നമ്മളാരും നന്മ ചെയ്യുന്നില്ല എന്നല്ല. നമ്മൾ എല്ലാവരും നന്മ ചെയ്യുന്നുണ്ട്. പോരാ നമുക്ക് കൂടുതലായിട്ട് ഈ സമൂഹത്തിനുവേണ്ടി ഒരുമിച്ചു കൂടുതലായി പ്രവർത്തിക്കുവാൻ നമുക്കിടയാവണം. അതിന് ഏതു സംഘടനയുമായിട്ടും ഏതു സമൂഹവുമായിട്ടും ഏതു രാഷ്ട്രീയ കക്ഷിയുമായിട്ടും ഏതിനോടും സഹകരിച്ചു പ്രവർത്തിക്കുവാൻ മലങ്കരസഭ എന്നും തയ്യാറാണ്. ആ തരത്തിലുള്ള ഒരു മാറ്റം നമുക്കൊക്കെ ഉണ്ടാവണം എന്നുള്ളതാണ് എന്റെ പ്രഥമമായ സന്ദേശം. ആരെയെങ്കിലും വ്രണപ്പെടുത്തുകയോ പ്രയാസപ്പെടുത്തുകയോ ചെയ്തെങ്കിൽ ക്ഷമിക്കണം. ഞാൻ എന്റെ ഉള്ളിൽ നിന്നു മനസ്സിൽ തോന്നിയതും എന്റെ ആഗ്രഹവും പറഞ്ഞു എന്നുള്ളതേ ഉള്ളൂ. അതിനേക്കാളെല്ലാം ഉപരി ഇന്ന് ഈ സുഹൃദ് സംഗമത്തിൽ നിങ്ങളെല്ലാം വന്നതിൽ പ്രത്യേകമായ സന്തോഷവും എന്റെ ഹൃദയംഗമമായ നന്ദിയും വ്യക്തിപരമായി എല്ലാവരെയും അറിയിച്ചുകൊണ്ട് എന്റെ വാക്കുകളെ ചുരുക്കുന്നു.

(സമ്പാദകൻ: ജോയ്സ് തോട്ടയ്ക്കാട്)

ആരാധനാ കലണ്ടർ



# “പിതാവേ സ്വർഗ്ഗത്തിനും ഭൂമിക്കും കർത്താവായുള്ളോവേ, നീ ഇതു ജ്ഞാനികൾക്കും വിവേകികൾക്കും മറച്ച് ശിശുക്കൾക്ക് വെളിപ്പെടുത്തിയതുകൊണ്ട് നിന്നെ വാഴ്ത്തുന്നു”

## ഡോ. ഗീവർഗീസ് മാർ യൂലിയോസ്

വി. പെന്തിക്കോസ്തി പെരുന്നാളിനുശേഷമുള്ള ആദ്യ ഞായറാഴ്ചയിൽ എത്തുമ്പോൾ വി. സഭ ഏറെ ആനന്ദിക്കുന്നു. ജ്ഞാനികളും വിവേകികളുമെന്ന് സ്വയം നടിക്കുകയും അഭിമാനിക്കുകയും ചെയ്തിരുന്ന യഹൂദ മതസ്ഥർ, യവനർ തുടങ്ങിയ വേദശാസ്ത്ര വിശാരദന്മാർ, തത്വചിന്തകർ തുടങ്ങിയവർക്ക് ഗോപ്യമായവ മേൽപറഞ്ഞ ഗുണങ്ങളിൽ ശിശുക്കൾ മാത്രമായ ശിഷ്യസമൂഹത്തിന് വെളിപ്പെടുന്ന ദിവ്യ അനുഭവമാണല്ലോ വി. പെന്തിക്കോസ്തി.

പെന്തിക്കോസ്തി സമൂഹം അഥവാ പ. സഭ എന്നാൽ എന്താണ് എന്ന് വെളിപ്പെടുത്തുന്ന വേദവായനകളും പ്രാർത്ഥനകളുമാണ് ഈ ആഴ്ചയിലെ ധ്യാനചിന്തകളിൽ നിറയുന്നത്. പഴയനിമയ ഭാഗങ്ങളിൽ ഈ വിഭാഗത്തിൽപ്പെടുന്നവരിൽ പ്രധാനികളായവരെ കുറിച്ചാണ് പഴമ വായനകളിൽ പ്രതിപാദ്യം.

സഹോദരന്മാരിൽ നിന്നും ഉണ്ടായ ചതി, ഒറ്റപ്പെടൽ, വേദന, വില്ക്കപ്പെടൽ, അടിമത്വം, പ്രവാസം എന്നിവയുടെ മദ്ധ്യത്തിലും ദൈവാശ്രയത്തിൽ പ്രത്യാശയോടെ ജീവിച്ച വ്യക്തിത്വമാണ് യോസഫിന്റേത്. കൂനിന്മേൽ കുരു എന്നപോലെയാണ് പോത്തീഫറിന്റെ ഭവനത്തിലെ അനുഭവം. അതിശക്തമായ പ്രലോഭനത്തെ ദൈവകൃപയാൽ അതിജീവിച്ച് പാപത്തിൽ മരിക്കാതെ ഇരുന്നെങ്കിലും ആ സംഭവത്തിൽ തനിക്ക് ആകെ കൈമുതലായി ഉണ്ടായിരുന്ന സൽപേരും നഷ്ടപ്പെട്ട് അവൻ കാരാഗൃഹത്തിൽ അടയ്ക്കപ്പെടുന്നു. എന്നാൽ അവിടെയും പിറുപിറുപ്പു കൂടാതെ ദൈവത്തെ ആരാധിച്ച് നന്മയിൽ വളരുവാനും സ്വപ്നങ്ങൾ കാണുവാനും അവയെ വ്യാഖ്യാനിക്കുവാനുമൊക്കെ അദ്ദേഹത്തിന് കഴിയുന്നു. ഒടുവിൽ മിസ്രയീം രാജാവിന്റെ ശക്തമായ സാക്ഷ്യവും അംഗീകാരവും അവനെ തേടിയെത്തുന്നു. “ദൈവാത്മാവുള്ള ഈ മനുഷ്യനെപ്പോലെ ഒരുത്തനെ കണ്ടു കിട്ടുമോ; നിന്നെപ്പോലെ വിവേകവും ജ്ഞാനവുമുള്ള ഒരുത്തനുമില്ല; നീ എന്റെ ഗൃഹമായ മിസ്രിയീമിന് മേലധികാരിയാകും; നിന്റെ വാക്ക് എന്റെ ജനമെല്ലാം അനുസരിക്കും'' എന്നിങ്ങനെ പോകുന്നു ആ സാക്ഷ്യം (ഉല്പത്തി 41:38-49). നിന്ദിതനും തള്ളപ്പെട്ടവനുമായിരുന്ന യോസഫ് ഫറവോന്റെ മുദ്രമോതിരത്തിനും രഥത്തിനും അധികാരിയാകുന്ന കാഴ്ച. താൻ എവിടെ അടിമത്വത്തിലും കാരാഗൃഹത്തിലും ആയിരുന്നുവോ ആ ജനത അവനെ മുട്ടുകുത്തി വന്ദിക്കുന്നു. അവൻ അവരുടെ രക്ഷകനായി തീരുന്നു. പരിശുദ്ധാത്മ നിറവിനും നടത്തിപ്പിനും ഇതിലും മേത്തരമായ ഉദാഹരണം പഴയനിയമത്തിൽ വേറെ ഉണ്ടെന്ന് തോന്നുന്നില്ല.




നാല്പതു വർഷത്തെ യാത്രയും ശോധനയും കൊണ്ട് ഒരു ജനതയെ പൂർണ്ണമായി ശോധന ചെയ്തശേഷം അവരെ പരിച്ഛേദന ചെയ്ത് ശുദ്ധീകരിച്ച് വാഗ്ദത്ത ഭൂമിയിൽ പാർപ്പിച്ച് ഇസ്രായേലിനെ നവീകരിച്ച്. പരിശുദ്ധാത്മാവിൽ നിലനിർത്തുവാനുള്ള ആത്മവരവും ബലവുമാണ് യഹോവ യോശുവായ്ക്ക് (5:9-12) നൽകുന്നത്.

വീണ്ടും ബാബേലിലെ എഴുപതു സംവത്സരം നീണ്ടു നില്ക്കുന്ന പ്രവാസകാലമെന്ന ശോധനയ്ക്കുശേഷം തന്നെ വിളിച്ചപേക്ഷിക്കുന്നവരെ യഹോവയായ ദൈവം കൂട്ടിച്ചേർത്ത് ദാവീദിന്റെ ഗൃഹമായ യെരുശലേമിൽ കൊണ്ടു വന്ന് വി. ജനമായി വളർത്തും (യിരെമ്യാവ് 29:10-16) എന്ന് യിരെമ്യാ പ്രവാചകനിലൂടെ യഹോവ അരുളിചെയ്തത് വി. പെന്തിക്കോസ്തി പെരുന്നാളിൽ സാർത്ഥകമായി എന്ന് പിതാക്കന്മാർ സൂചിപ്പിക്കുന്നു.

യഹൂദന്മാർ അതിശക്തമായി ഉപദ്രവിക്കുമ്പോഴും പരിശുദ്ധാത്മ പ്രവർത്തനത്താൽ മറ്റനേകം ജാതികൾ വി. അപ്പോസ്തോലന്മാരെയും അവരുടെ ശിഷ്യന്മാരെയും സ്വീകരിക്കുകയും അങ്ങിനെ പ. സഭ ലോകമെമ്പാടും ഏറെ ശക്തിയോടെ ദൈവകൃപയാൽ വളരുകയും ചെയ്യുന്ന ചിത്രമാണ് ആദ്യ ശ്ലീഹാവായനയിൽ (അ. പ്രവർത്തികൾ 17:10-15) നാം ശ്രവിക്കുന്നത്.

പരിശുദ്ധാത്മാവിൽ സ്നാനപ്പെട്ടു വളരുന്ന സഭയുടെ അടിസ്ഥാന സ്വഭാവങ്ങളെ പറ്റിയാണ് രണ്ടാം ലേഖനത്തിൽ പ. പൗലൂസ് ശ്ലീഹാ (2 കൊരിന്ത്യർ 5:14-6:9) ആത്മാവിൽ നിറഞ്ഞുകൊണ്ട് പ്രബോധിപ്പിക്കുന്നത്. പരിശുദ്ധാത്മാവിലെ സ്നാനത്തെ ആഴമുള്ള തത്വശാസ്ത്ര പശ്ചാത്തലത്തിലാണ് അദ്ദേഹം വിശദീകരിക്കുന്നത്! തന്റെ അന്യൂനമായ സ്നേഹത്താൽ നാം എല്ലാവർക്കുംവേണ്ടി അവൻ മരിച്ചതിനാൽ നാം എല്ലാവരും മരിച്ച് (പാപത്തോട്) തങ്ങൾക്കു വേണ്ടി മരിച്ചുയർത്തവനായിട്ടു ജീവിക്കണം. അങ്ങിനെ ജീവിക്കുന്നവരുടെ സമൂഹമത്രേ പ. സഭ. “ആകയാൽ ഇനി നാം ജഢപ്രകാരമല്ല ജീവിക്കുന്നത്, മറിച്ച് ക്രിസ്തുവിലായവൻ അവനിൽ പുതിയ സൃഷ്ടി ആകുന്നു, പഴയതു കഴിഞ്ഞുപോയി, ഇതാ അതു പുതുതായി തീർന്നിരിക്കുന്നുവെന്ന്” വി. പെന്തിക്കോസ്തിയിൽ മാമോദീസാ സ്വീകരിച്ച പ. സഭയെ കുറിച്ച് പൗലൂസ് ശ്ലീഹാ പരിശുദ്ധാത്മാവിൽ സാക്ഷിക്കുന്നു. “പ്രസാദകാലത്തു ഞാൻ നിനക്കു ഉത്തരമരുളി; രക്ഷാദിവസത്തിൽ ഞാൻ നിന്നെ സഹായിച്ചു” എന്ന പ്രവചനവാക്യം ഉദ്ധരിച്ചുകൊണ്ട് അദ്ദേഹം ‘ഇപ്പോഴാകുന്നു ആ സുപ്രസാദകാലം; ഇപ്പോൾ ആകുന്നു രക്ഷാ ദിവസ’മെന്ന് തന്നെ ശ്രവിക്കുന്ന കൊരിന്ത്യരോടും സർവ്വജാതികളോടും വിളിച്ചു പറയുന്നു. എന്നാൽ ഈ ശുശ്രൂഷയിൽ നിലനില്ക്കുകയെന്നാൽ മരണത്തോളം ക്രിസ്തുവിനോടൊപ്പം കഷ്ടം സഹിക്കുകയെന്നാണ് അർത്ഥം എന്നും അടുത്ത വാക്യങ്ങളിൽ അദ്ദേഹം പഠിപ്പിക്കുന്നുണ്ട്. ബഹുസഹിഷ്ണത, കഷ്ടം, ബുദ്ധിമുട്ട്, സങ്കടം, തല്ല്, തടവ്, കലഹം, അദ്ധ്വാനം, ഉറക്കിളപ്പ്, പട്ടിണി, നിർമ്മലത, പരിജ്ഞാനം, ദീർഘക്ഷമ, ദയ, പരിശുദ്ധത, നിർവ്യാജസ്നേഹം, സത്യവചനം, ദൈവശക്തി എന്നിവയിൽ നിറഞ്ഞ് ഇടത്തും വലത്തും നീതിയുടെ ആയുധങ്ങൾ ധരിച്ചുകൊണ്ട് മാനാപമാനങ്ങളും ദുഷ്കീർത്തി സൽക്കീർത്തികളും അനുഭവിച്ച് ചതിയന്മാരുടെ മദ്ധ്യേ സത്യമുള്ളവരായി ഇരിക്കുന്നവരുമാകുവാൻ കഴിയുന്നവന് മാത്രമേ ക്രിസ്തുശിഷ്യനെന്ന പദവി ലഭിക്കുകയുള്ളു. അത് മാനുഷിക അറിവിനാൽ അസാദ്ധ്യവും മരണത്തോളം സഹിക്കുന്നതിലൂടെ മരണത്തെ അതിജീവിച്ച് ജീവനിലേക്ക് കടക്കുന്നവരുമായവർക്കു മാത്രമേ സാധിക്കൂ. അപ്പോൾ അവർ

ശരീരത്തിൽ ശിക്ഷിക്കപ്പെടുന്നവരും കൊല്ലപ്പെടുന്നവരും ദുഃഖിതരും ദരിദ്രരുമൊക്കെ ആയിരിക്കെ തന്നെ ആത്മാവിൽ കൊല്ലപ്പെടാത്തവരും ജീവിക്കുന്നവരും സന്തോഷിക്കുന്നവരും സമ്പന്നരും എല്ലാം കൈവശമുള്ളവരുമായി തീരുമെന്ന 'വൈരുദ്ധ്യാത്മക ആത്മിക വാദം' എന്ന ക്രൈസ്തവ തത്വശാസ്ത്രം ശ്ലീഹാ ഇവിടെ അവതരിപ്പിക്കുന്നു.

പീഡനത്തിൽ സന്തോഷിക്കുകയും കൊല്ലപ്പെടുന്നതിലൂടെ നിത്യജീവനിലേക്ക് പ്രവേശിക്കുകയും, സ്വയം വെറുമയാക്കലിലൂടെ ആത്മസമ്പന്നതയിൽ എത്തുകയും ഒടുവിൽ സ്വന്ത ശരീരം തന്നെ നമുക്ക് മരിച്ചു നൽകുകയും ചെയ്ത കർത്താവിന്റെ വഴിയാണ് ഈ വൈരുദ്ധ്യാത്മക ആത്മികവാദം. ആത്മഭാവത്തിലുള്ള ദാരിദ്ര്യമാണ് അതിന്റെ അടിസ്ഥാനം. അതിന്റെ പൂർണ്ണതയിൽ നിന്നുകൊണ്ടാണ് തന്റെ ഗിരിപ്രഭാഷണത്തിന്റെ ആരംഭം. അവിടെ അവൻ സംബോധന ചെയ്യുന്നത് 'ആത്മാവിൽ ദരിദ്രരായവരെ, നിങ്ങൾ ഭാഗ്യവാന്മാർ, സ്വർഗ്ഗരാജ്യം നിങ്ങളുടേത്' എന്നാണല്ലൊ. ദുഃഖിക്കുന്നവർ ആശ്വാസപ്പെടും; സൗമ്യതയുള്ളവർ ഭൂമിയെ അവകാശമാക്കും. നീതിയ്ക്കായി വിശന്നു ദാഹിക്കുന്നവർ തൃപ്തരാകും; കരുണയുള്ളവർക്ക് കരുണ ലഭിക്കും. ഹൃദയശുദ്ധിയുള്ളവർ ദൈവത്തെ കാണും; സമാധാനം ഉണ്ടാക്കുന്നവർ ദൈവമക്കളെന്ന് വിളിക്കപ്പെടും; നീതി നിമിത്തം ഉപദ്രവിക്കപ്പെടുന്നവർക്ക് ദൈവരാജ്യം അവകാശമായി ലഭിക്കും; ഉപദ്രവിക്കപ്പെടുകയും ആരോപിതരാകുകയും ചെയ്യപ്പെടുമ്പോൾ സ്വർഗ്ഗത്തിലെ പ്രതിഫലം വർദ്ധിക്കും. ആകയാൽ ആത്മ ദാരിദ്ര്യത്തിലുള്ളവരെ നിങ്ങൾ സന്തോഷിച്ചുല്ലസിപ്പിൻ എന്നാണല്ലോ അതിന്റെ അടിസ്ഥാന തത്വം.

വി. യോസഫിലും പ്രവാസമദ്ധ്യേയും ഈ സത്യങ്ങൾ പ്രവചനഭാവത്തിൽ ദർശിച്ചുവെങ്കിൽ ശ്ലീഹന്മാരിൽ അവ വെളിപ്പെടുകയും വി. സഹദേന്മാരും മൗദ്യാനന്മാരും അത് പ്രാവർത്തികമാക്കി അവരെല്ലാം ദൈവരാജ്യ അവകാശികളായി തീരുകയും ചെയ്തുവെന്ന് പ. സഭയുടെ സജീവ ചരിത്രം നമ്മെ ഓർമ്മിപ്പിക്കുന്നു!

കല്ലെറിയുന്നവരുടെ മുന്നിൽ മുട്ടുകുത്തി അവർക്കു വേണ്ടി പ്രാർത്ഥിക്കുവാനും കൊല്ലപ്പെടുമ്പോൾ ക്രിസ്തുവിനെ സാക്ഷിക്കുവാനും 'ശരീരത്തെ കൊല്ലുന്നവരെ നിങ്ങൾ ഭയപ്പെടേണ്ടതില്ല' എന്ന പ്രമാണത്തിൽ നിന്നുകൊണ്ട് ക്രൂശിതനായ കർത്താവ് തങ്ങൾക്കായി കിരീടമൊരുക്കുന്നത് ദർശിച്ചുകൊണ്ട് മരണത്തെ അതിജീവിക്കുവാനും കഴുത്തിൽ നിന്നും ഉതിരുന്ന (ഗളരുധിരത്താൽ) രക്തത്താൽ വി. മാമോദീസാ സ്വീകരിച്ചുകൊണ്ട് പ്രകാശിതരായി നിത്യതയിൽ വസിക്കുവാനും യഥാർത്ഥ ക്രിസ്തുശിഷ്യർക്ക് സാധിക്കുന്നു എന്ന് ഓർക്കണം. കേവലം പതിനഞ്ചു വയസ്സിനോടടുത്ത് കൊല്ലപ്പെട്ട വി. സ്തേഫാനോസ് ശെമ്മാശ്ശനും, 23-ാം വയസ്സിൽ കൊല്ലപ്പെട്ട വി. ഗീവറുഗീസ് സഹദായും 3-ാം വയസ്സിൽ കൊല്ലപ്പെട്ട വി. കുറിയാക്കോസ് സഹദായും അവന്റെ മാതാവ് വി. യൂലിത്തിയും, നാല്പതു സഹദേന്മാരും എന്നിങ്ങനെ ബഹുസഹസ്രങ്ങളിലേക്ക് നീണ്ടുപോകുന്നു ഈ വൈരുദ്ധ്യാത്മക ആത്മിക വാദത്തിന്റെ സംഘടനാഭാവമായ പ. സഭയുടെ സാക്ഷ്യജീവിതം.

കർത്താവ് വിളിച്ചു ചേർത്തതും സമ്പന്നരേയും നീതിമാന്മാരേയുമല്ല, ചുങ്കക്കാരെയും പാപികളെയും വേശ്യാസ്ത്രീകളെയും ദരിദ്രരെയും മുക്കുവരെയുമൊക്കെയായിരുന്നുവെന്നതിലും വൈരുദ്ധ്യാത്മക ഭാവം ദർശിക്കാവുന്നതാണ്. "അദ്ധ്വാനിക്കുന്നവരും ഭാരം ചുമക്കുന്നവരും ആയുള്ളോരേ, എല്ലാവരും എന്റെ അടുക്കൽ വരുവിൻ; ഞാൻ നിങ്ങളെ ആശ്വസിപ്പിക്കും" എന്നാണ് അദ്ദേഹം ആഹ്വാനം ചെയ്യുന്നത്. എന്റെ നുകം മൃദുവും ചുമട് ലഘുവുമാകുന്നുവെന്നും എന്നോട് പഠിക്കുന്നവന്റെ ആത്മാവിന് ആശ്വാസം ലഭിക്കുമെന്നും താൻ കല്പിക്കുന്നുണ്ട്.

ജൂൺ മാസം 16 മുതൽ 28 വരെയുള്ള പതിമൂന്നു ദിവസങ്ങൾ ശ്ലീഹാ-നോമ്പായി പ. സഭ അനുഷ്ഠിക്കുന്നു. മത്ഥ്യാസ് ശ്ലീഹാ ഉൾപ്പെടെയുള്ള പന്ത്രണ്ടു ശ്ലീഹന്മാരും ജാതികളുടെ അപ്പോസ്തോലനായ പ. പൗലൂസ് ശ്ലീഹായും ആണ് ഈ ദിവസങ്ങളിലെ സ്മര്യപുരുഷന്മാർ. അവരുടെ ജീവിതങ്ങളും പ്രവർത്തനങ്ങളും സാക്ഷ്യങ്ങളും ധ്യാനിക്കുന്നതിലൂടെ നാമും ഇന്നത്തെ ലോകത്തിൽ അവരെപ്പോലെ സാക്ഷ്യജീവിതം നയിക്കുവാനായി തെരഞ്ഞെടുക്കപ്പെട്ടവരും വിളിക്കപ്പെട്ടവരും, അയക്കപ്പെട്ടവരുമാണെന്ന് ഈ നോമ്പു കാലം നമ്മെ ഓർമ്മിപ്പിക്കുന്നുണ്ട്.

"കർത്താവേ! പഠിത്തമില്ലാത്തവരും അറിവില്ലാത്തവരുമായിരുന്ന മീൻപിടുത്തക്കാർ നിന്നോടു ചേർന്ന് നിന്റെ ശിഷ്യന്മാരായിത്തീർന്നപ്പോൾ ലോകത്തിലെ തത്ത്വജ്ഞാനികൾക്കുപോലും അവരെ ജയിപ്പാൻ കഴിയാത്തവണ്ണം അവർ ജ്ഞാനികളും സർത്ഥന്മാരുമായി ഭേദപ്പെട്ടതുപോലെ, ഞങ്ങളും നോമ്പാലും പ്രാർത്ഥനകളാലും സകല സൽപ്രവർത്തികളാലും നിന്നോടു ചേർന്ന് നിനക്കുള്ളവരായിരിപ്പാനും നിന്റെ തിരുവിഷ്ടം ചെയ്തു ജീവിപ്പാനും നിന്റെ കൃപ ഞങ്ങളെ സഹായിക്കുമാറാകണമെ" എന്നാണ് ഈ നോമ്പിലെ പെങ്കീസ്സാക്രമ പ്രകാരമുള്ള പ്രത്യേക പ്രാർത്ഥനയുടെ ആരംഭം.

പ. പത്രോസ് ശ്ലീഹാ തലകീഴായുള്ള മരണത്തിനും പ. പൗലൂസ് ശ്ലീഹാ വാളാലുള്ള മൂർച്ചയ്ക്കും വി. മാർതോമ്മാ ശ്ലീഹാ കുന്തത്താലുള്ള മരണത്തിനും ഏല്പിച്ചു കൊടുത്തതുപോലെ തിരുനാമത്തിനുവേണ്ടി ധീരതയോടെ നിൽക്കുവാനും യാതൊരുവിധ ഉപദ്രവങ്ങളോ മരണമോ നിന്നിൽ നിന്ന് ഞങ്ങളെ വേർപെടുത്താതിരിപ്പാനും നിന്റെ കൃപ ഞങ്ങൾക്ക് സഹായമായിരിക്കണമേ. അവരുടെ പ്രാർഥനകളാൽ സകല ശത്രുക്കളിൽ നിന്നും ഞങ്ങളെ രക്ഷിക്കേണമെ എന്നും ശരീരത്തെ കൊല്ലുന്നവരിൽ നിന്ന് ഭയപ്പെടാതെ ആത്മാവിനെയും ശരീരത്തെയും അഗ്നിനരകത്തിൽ ഇടുവാൻ കഴിയുന്നവനെ ഭയപ്പെടുവാനും, ശരീരത്തേക്കാൾ ആത്മവെടിപ്പിനേയും പരിശുദ്ധിയേയും കരുതി ക്രിസ്ത്യാനികൾക്കടുത്തപ്രകാരം ജീവിപ്പാനും നിന്റെ കൃപ ഞങ്ങൾക്ക് സഹായമായിരിക്കണമേ എന്നും പ്രാർത്ഥന തുടരുന്നു.

പ. ശ്ലീഹന്മാരുടെ നോമ്പ് നിനക്ക് ഇഷ്ടമായതുപോലെ ഞങ്ങളുടെ നോമ്പിലും നീ ഇഷ്ടപ്പെടുകയും അവരെപ്പോലെ ലോകത്തെ ഉപേക്ഷിച്ച് നിനക്കായിട്ടും നിന്നിലും ജീവിപ്പാനും, നാമമാത്ര ക്രിസ്ത്യാനികളാകാതെ സത്യക്രിസ്ത്യാനികളായി നോമ്പ്, നമസ്കാരം, ധർമ്മം മുതലായ സൽപ്രവർത്തികളാൽ ശോഭിപ്പാനും ഞങ്ങളെ സഹായിക്കണമെന്നും ഈ ദിവസങ്ങളിൽ നാം ധ്യാനിക്കുന്നു. അങ്ങനെ അവർ ലോകമൊക്കെയുടെയും രക്ഷയ്ക്കുവേണ്ടി മുഖാന്തിരമായി തീരുകയും അനേകായിരം ആത്മാക്കൾക്ക് രക്ഷയുടെ കാരണക്കാരായി തീരുകയും ചെയ്തപ്രകാരം ഞങ്ങളും ആയിത്തീരുകയും അങ്ങിനെ ഞങ്ങളുടെ ചുറ്റിലുമുള്ള ഏവരും ഞങ്ങളുടെ സൽപ്രവർത്തികൾ കണ്ട് ഞങ്ങളോടൊപ്പം നിന്റെ തൊഴുത്തിൽ ചേരുവാനും നിന്റെ തിരുനാമം ലോകമൊക്കെയിലും മഹത്വപ്പെട്ട് പുകഴ്ത്തപ്പെടുവാനും ആകെൽക്കറുസ ലജ്ജിപ്പാനും ഇടയാകണമേ എന്നും നമുക്ക് അപേക്ഷിക്കാം.

ജ്ഞാനികൾക്കും വിവേകികൾക്കും മറച്ചു വയ്ക്കുകയും തന്റെ മക്കളാകുന്ന ശിശുക്കൾക്ക് പ. സഭയ്ക്ക് - വെളിപ്പെടുത്തുകയും ചെയ്ത . ആത്മനൽവരത്തിൽ നിറഞ്ഞു നിന്നുകൊണ്ട് നിന്നെയും നിന്റെ പിതാവിനെയും പ. റൂഹായേയും എന്നാളും സ്തുതിച്ചു പുകഴ്ത്തി ആത്മപ്രകാശത്തിൽ നിത്യതയിൽ ജീവിപ്പാൻ ഞങ്ങളെ യോഗ്യരാക്കണമെ എന്ന് നമുക്കും പ്രാർത്ഥിക്കാം.

ആത്മാർത്ഥമായി വി. ശ്ലീഹാ നോമ്പ് അനുഷ്ഠിപ്പാൻ ദൈവകൃപ നമ്മെ സഹായിക്കട്ടെ!



സാമ്പത്തിക ശാസ്ത്രത്തിൽ പിഎച്ച്ഡി (എൻഐടി തിരുച്ചിറപ്പള്ളി) നേടിയ കോട്ടയം താഴത്തങ്ങാടി മാർ ബസേലിയോസ് മാർ ഗ്രിഗോറിയോസ് ഓർത്തഡോക്സ് പള്ളി വികാരി ഫാ. ഗീവർഗീസ് വെട്ടിക്കുന്നേൽ. കറുകച്ചാൽ പനയമ്പാല വെട്ടിക്കുന്നേൽ വേലിക്കകത്ത് വി.മാത്യുവിന്റെയും ശോശാമ്മയുടെയും മകൻ. ഭാര്യ: ഷീബ ടി.സഖറിയ.



യൂത്ത് കോൺഗ്രസ് ദേശീയ ഔട്ട്റീച്ച് സെൽ ചെയർമാനായി നിയമിക്കപ്പെട്ട അഡ്വ. ചാണ്ടി ഉമ്മൻ. മുൻ മുഖ്യമന്ത്രി ഉമ്മൻചാണ്ടിയുടെ പുത്രനും പുതുപ്പള്ളി സെന്റ് ജോർജ് പള്ളി ഇടവകാംഗവുമാണ്.

# കർമ്മകുശലനായ കൊച്ചുതിരുമേനി

## ഫാ. ഡോ. പി. സി. ഈപ്പൻ

ഭാഗ്യസ്മരണാർഹനായ പുത്തൻകാവ് മാർ പീലക്സിനോസ് തിരുമേനിയുടെ അനുഗൃഹീതവും ആദരണീയവുമായ ജീവിതത്തെപ്പറ്റിയുള്ള അനുസ്മരണ എന്നും കോരിത്തരിപ്പിക്കുന്ന അനുഭൂതി പ്രദാനം ചെയ്യുന്നതാണ്. സ്നേഹസമ്പന്നനായ തിരുമേനിയുടെ അനിതരസാധാരണമായ അർപ്പണബുദ്ധിയും, പ്രതിപക്ഷ ബഹുമാനവും, കർമ്മകുശലതയും, സമൂഹത്തിലും സഭയിലും നന്മകൾ നിറഞ്ഞു കാണാനുള്ള ആവേശവും കൗതുകവും അനിഷേദ്ധ്യമായ നേതൃത്വവും, ഭരണനൈപുണ്യവും, ദീർഘവീക്ഷണവും, സഭയുടെ കെട്ടുറപ്പിനും നിലനിൽപ്പിനും വേണ്ടി എന്തു ത്യാഗങ്ങളും ചെയ്യാനുള്ള സന്മനസും സന്നദ്ധതയും, അദ്ദേഹത്തെ സഭാമക്കളുടെ കണ്ണിലുണ്ണിയാക്കിത്തീർത്തു.

റീത്തു പ്രസ്ഥാനവുമായി മലങ്കരസഭയിൽ ചിന്താക്കുഴപ്പം സൃഷ്ടിച്ച് വിശ്വാസികളെ കത്തോലിക്കാസഭയിൽ ചേർക്കുവാൻ രംഗപ്രവേശം ചെയ്ത മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ കുതന്ത്രങ്ങളെ സധൈര്യം പ്രതിരോധിച്ച് ജനങ്ങളെ സത്യവിശ്വാസത്തിൽ ഉറപ്പിക്കുന്നതിന് കൊച്ചുതിരുമേനി നിർവ്വഹിച്ച വലിയ സേവനങ്ങൾ സ്വർണലിപികളിൽ രേഖപ്പെടുത്തേണ്ടതാണ്. എല്ലാ പ്രതികൂല സാഹചര്യങ്ങളെയും, നിശ്ചയദാർഢ്യത്തോടും തികഞ്ഞ ശുഭാപ്തി വിശ്വാസത്തോടും നേരിടാനുള്ള അദ്ദേഹത്തിന്റെ കഴിവ് അനിതരസാധാരണമായിരുന്നു.

തുമ്പമൺ ഭദ്രാസന മെത്രാപ്പോലീത്താ എന്ന നിലയിൽ സഭയോടും, സമൂഹത്തോടുമുള്ള പ്രതിബദ്ധതയും, ദൗത്യബോധവും കൊണ്ട് ധന്യമായ – ലളിതസുന്ദരമായ – ഒരു ജീവിതത്തിന്റെ ഉടമയായിരുന്നു അദ്ദേഹം. ജാതിമതഭേദമെന്യേ എല്ലാവരോടും സ്നേഹത്തോടും സമചിത്തതയോടും വർത്തിക്കുന്നതിനും, മറ്റുള്ളവരെ തന്നിലേക്കാകർഷിക്കുന്നതിനുമുള്ള തിരുമേനിയുടെ കഴിവ് വിസ്മയനീയമായിരുന്നു.

പത്തനംതിട്ട മാക്കാംകുന്നിലെ കാതോലിക്കേറ്റ് ഹൈസ്കൂൾ സ്ഥാപകനെന്ന നിലയിൽ കൊച്ചുതിരുമേനി സവിശേഷ ശ്രദ്ധ പിടിച്ചുപറ്റിയിരുന്നു. കുന്നു നിരപ്പാക്കുന്നതിനും, പാറകൾ പൊട്ടിച്ചു മാറ്റുന്നതിനും, കുറ്റിക്കാടുകൾ വെട്ടിത്തെളിക്കുന്നതിനും നിയുക്തരായ ജോലിക്കാരോടൊപ്പം കൊച്ചുതിരുമേനിയും പണി എടുക്കുന്ന കാഴ്ച സന്ദർശകരെ അത്ഭുതപരതന്ത്രരാക്കുമായിരുന്നു. ഏതു നിലയിലുള്ള ആളുകളോടും സാധർമ്മ്യപ്പെട്ട് അവരുടെ സ്നേഹാദരങ്ങൾ പിടിച്ചു പറ്റാനുള്ള തിരുമേനിയുടെ കഴിവ് തികച്ചും ആദരണീയം.

ഭദ്രാസനാധിപൻ എന്ന നിലയിൽ തുമ്പമൺ ഭദ്രാസനത്തിന്റെ നാനാമുഖമായ വളർച്ചയെ ലക്ഷ്യമാക്കി പ്രവർത്തിക്കുന്നതിന് പ്രതിജ്ഞാബദ്ധനായ അദ്ദേഹത്തിന്റെ നേട്ടങ്ങൾ പ്രശംസാർഹമാണ്.

വൈദികരുടെ ക്ഷേമം, പ്രവർത്തനസരണി, വേതനം, സ്ഥലംമാറ്റം മുതലായ കാര്യങ്ങളിൽ വിപ്ലവകരമായ പരിഷ്കാരങ്ങൾ ആവിഷ്ക്കരിച്ച് പ്രവൃത്തിപഥത്തിൽ കൊണ്ടുവരുന്നതിന് മുൻകൈ എടുത്ത് അക്ഷീണയത്നം ചെയ്ത ധീരയോദ്ധാവായ ഭരണനിപുണൻ ആയിരുന്നു അദ്ദേഹം. വൈദികരുടെ സ്ഥലംമാറ്റം മുതലായ കാര്യങ്ങളിൽ അവരിൽ നിന്നു തന്നെ വലിയ എതിർപ്പും, നിസ്സഹകരണവും പ്രാരംഭദശയിൽ അഭിമുഖീകരിക്കേണ്ടി വന്നു. ഉദാഹരണമായി മാക്കാംകുന്ന്, ചന്ദനപ്പള്ളി, തുമ്പമൺ മുതലായ വലിയ പള്ളികളിലെ ചില പ്രമുഖ വൈദികർ കൊച്ചുതിരുമേനിയുടെ പുതിയ പരിഷ്കാരങ്ങളെ ശക്തിയായി ചെറുക്കുകയും നടപ്പിൽ വരുത്തുന്നതിന് തടസം സൃഷ്ടിക്കുകയും ചെയ്തു. എന്നാൽ ഭദ്രാസനപ്പൊതുയോഗവും, വിദ്യാസമ്പന്നരായ വൈദികരും അവൈദിക പ്രമുഖരും കാലോചിതമായ പരിഷ്കാരങ്ങൾ സഭയുടെ ഭദ്രതയ്ക്കും വളർച്ചയ്ക്കും അത്യന്താപേക്ഷിതമാണെന്ന് മനസ്സിലാക്കി തിരുമേനിക്കു വേണ്ട പിൻതുണ നൽകി.

കെ. ഡേവിഡ് അച്ചൻ, വടുതല പി. ഇ. ദാനിയേൽ ശെമ്മാശൻ (ദാനിയേൽ മാർ പീലക്സിനോസ് തിരുമേനി), തെങ്ങുംതറയിൽ ഗീവറുഗീസ് കോറെപ്പിസ്കോപ്പാ (മൽപ്പാനച്ചൻ), തെങ്ങുംതോട്ടത്തിൽ ടി. എസ്സ്. ഏബ്രഹാം കോർഎപ്പിസ്കോപ്പാ, എൻ. ജി. കുര്യനച്ചൻ, ളാക്കൂർ ജോർജ്ജ് അച്ചൻ, വാഴമുട്ടത്ത് ജോഷ്വാച്ചൻ മുതൽപേരുടെ ആലോചനയും പിൻതുണയും ഉദ്ദിഷ്ട കാര്യങ്ങൾ ശ്രമസാദ്ധ്യമാക്കാൻ കൊച്ചുതിരുമേനിക്ക് സഹായകമായി. സണ്ടേസ്കൂൾ, സ്ത്രീസമാജം, യുവജനപ്രസ്ഥാനം മുതലായ ആദ്ധ്യാത്മിക സംഘടനകൾക്ക് കെട്ടുറപ്പും, ഉത്തേജനവും പ്രോത്സാഹനവും ലഭിക്കത്തക്കവണ്ണം വിവിധ പരിപാടികൾ ആവിഷ്കരിച്ചു. അങ്ങനെ തുമ്പമൺ ഭദ്രാസനത്തെ ഇതര ഭദ്രാസനങ്ങളെ അപേക്ഷിച്ച് ഒരു മാതൃകാ ഭദ്രാസനമാക്കി ഉയർത്തുവാൻ അദ്ദേഹം അക്ഷീണയത്നം ചെയ്തു. അദ്ദേഹം വിജയശ്രീലാളിതനായി.



സഭയ്ക്കു വേണ്ടി നിസ്വാർത്ഥ സേവനം അനുഷ്ഠിക്കുന്നതിന് താല്പര്യമുള്ളവരെ കണ്ടുപിടിച്ച് ഒരു സന്യാസ സമൂഹം, ബേസിൽ ദയറ എന്ന പേരിൽ മാക്കാംകുന്നിൽ രൂപം പ്രാപിച്ചു.

ഇമ്പകരമായ ശബ്ദമാധുര്യം, ഹൃദയവർജ്ജകമായ ആരാധന, ആരുടെയും ശ്രദ്ധയെ പിടിച്ചു പറ്റത്തക്കവണ്ണമുള്ള വചനവൈഭവം, ആരെയും ആകർഷിക്കുന്ന പ്രവർത്തനശൈലി മുതലായ മഹൽസിദ്ധികൾ തിരുമേനിയുടെ വ്യക്തിത്വത്തിനു മാറ്റു വർദ്ധിപ്പിച്ചു. പ്രഗല്ഭനായ വാഗ്മിയും ഭരണനിപുണനുമായ മെത്രാപ്പോലീത്താ ഇടവകഭരണം സുഗമമാക്കാൻ കഠിനപ്രയത്നം ചെയ്തു.

വൈദികരെ, അവരവരുടെ സ്വന്തം ഇടവകകളിൽ പ്രവർത്തിച്ചുവന്ന കീഴ്വഴക്കത്തിനു വിരുദ്ധമായി സ്വന്തം ഇടവക വിട്ട് മറ്റ് ഇടവകകളിൽ വികാരിമാരായി നിയമിക്കുന്നതിനുള്ള മെത്രാച്ചന്റെ ശ്രമത്തിനു വലിയ എതിർപ്പുണ്ടായിരുന്ന ആ കാലഘട്ടത്തിൽ, പുതുതായി പട്ടം ഏൽക്കുന്നവരെങ്കിലും അവരവരുടെ സ്വന്തമല്ലാത്ത ഇടവകകളുടെ ഭരണച്ചുമതല ഏൽക്കുന്നത് ഉചിതമായിരിക്കുമെന്നു നിശ്ചയിച്ചു. അതനുസരിച്ച് ഒരു വൈദികനു സ്വന്തം ഇടവകയിൽ പ്രവർത്തിക്കാൻ അനുമതി നിഷേധിക്കപ്പെട്ടു എന്നുറപ്പായ സാഹചര്യത്തിൽ ഇടവകക്കാർ സംഘടിച്ച് വിവരം പ. ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായെ അറിയിച്ച് സങ്കട നിവർത്തിക്കായി കോട്ടയം പഴയസെമിനാരിയിൽ എത്തി. ഇടവക മെത്രാപ്പോലീത്താ എന്ന നിലയിൽ ഭദ്രാസനാടിസ്ഥാനത്തിൽ

വൈദികർക്കു സ്ഥലംമാറ്റം നൽകുന്നത് വൈദികർക്കും ഇടവകജനങ്ങൾക്കും ഒരു പോലെ ബുദ്ധിമുട്ടുണ്ടാക്കാൻ സാദ്ധ്യത ഉണ്ടെന്നു ധരിച്ച്, യാതൊരു കാരണവശാലും അവരുടെ വൈദികനെ സ്ഥലം മാറ്റാതെ സ്വന്തം ഇടവകയിൽ തന്നെ വികാരിയായി നിയമിക്കണമെന്നുള്ള അവരുടെ ആഗ്രഹം പ. ബാവായെ അറിയിച്ചു.

വളരെ പ്രക്ഷുബ്ധമായ ഒരു കാലഘട്ടത്തിലാണ് ബാവാ ഭരണസാരഥ്യം വഹിച്ചിരുന്നത്. സമുദായക്കേസ് ഒരു വശത്ത്, റീത്തുകാരുടെ ശല്ല്യം മറുവശത്ത്. ഇടവകകളിലുള്ള കുടുംബവഴക്കുകളും വ്യക്തികൾ തമ്മിലുള്ള വൈരങ്ങളുമെല്ലാം കൈകാര്യം ചെയ്യേണ്ട ഒരു കാലഘട്ടം. സാമൂഹ്യമായും സഭാപരമായും കലുഷിതമായ ഒരന്തരീക്ഷത്തിൽ ഈ മഹാപുരോഹിതന്റെ ദൗത്യം തികച്ചും ക്ലേശകരമായിരുന്നു എന്നു പറയാതെ തരമില്ല.

ഈ കാലയളവിൽ ഭദ്രാസന മെത്രാപ്പോലീത്തന്മാരുടെ സമുചിതമായ തീരുമാനങ്ങളെ വിമർശനബുദ്ധ്യാ വീക്ഷിച്ച്, അതിനു വിപരീതമായി സഭയുടെ പരമാദ്ധ്യക്ഷനെ സമീപിച്ച്, അഭയയാചന നടത്തി, സ്വകാര്യ താല്പര്യങ്ങൾ സാധിച്ചു കിട്ടുന്നതിന് പരമാവധി ശ്രമിക്കുന്ന ഒരു വഴക്കം നിലവിൽ വന്നു. ആശ്രിതവത്സലനായ പ. ബാവാ, ജനം നഷ്ടപ്പെടുമോ എന്ന് ഭയന്ന് അവരുടെ അഭീഷ്ടത്തിന് വഴങ്ങിയ സന്ദർഭങ്ങളും ഉണ്ടായിട്ടുണ്ട്.

അധികാരസ്ഥാനത്തോടു മറുതലിക്കുന്നതും മത്സരബുദ്ധിയോടു കൂടെ നിഷ്കരുണം വിമർശനങ്ങൾ കോരിച്ചൊരിയുന്നതും സമൂഹത്തിൽ സർവ്വസാധാരണമാണല്ലോ.

ഭദ്രാസന മെത്രാപ്പോലീത്താമാർ ഇടവക ഭരണത്തിൽ കൈക്കൊള്ളുന്ന തീരുമാനങ്ങളെപ്പറ്റി അതൃപ്തരായ ജനങ്ങൾ പലപ്പോഴും മെത്രാപ്പോലീത്തായുടെ തീരുമാനങ്ങളെ അസ്ഥിരപ്പെടുത്തുവാൻ അപ്പീൽ അധികാരമുള്ള പ. ബാവായെ സമീപിച്ച് സങ്കടനിവൃത്തി നേടുന്ന ഒരു സാഹചര്യം സംജാതമായി. ബാവാ തിരുമേനിയിൽ അടിസ്ഥാനപരമായി മഹാപുരോഹിതനനുയോജ്യമായ മനുഷ്യസ്നേഹവും അനുകമ്പയും അദ്ദേഹത്തിന്റെ സ്വഭാവരീതികളിലെല്ലാം നിഴലിച്ചു നിന്നിരുന്നു. തന്നെ സമീപിക്കുന്ന ഭക്തജനങ്ങളെ അനുകമ്പാപൂർവ്വം സ്വീകരിച്ച് സൽക്കരിച്ച് അവരുടെ സങ്കടങ്ങൾക്കു പരിഹാരം കണ്ടുപിടിച്ച് സന്തുഷ്ടരാക്കി ആശീർവദിച്ചയയ്ക്കുന്ന വിശാലമനസ്കത അദ്ദേഹത്തിന്റെ നേതൃത്വത്തിന്റെ അസാമാന്യ സവിശേഷതയായിരുന്നു. എന്നാൽ പലപ്പോഴും ഭദ്രാസന മെത്രാപ്പോലീത്താ കൈക്കൊണ്ട തീരുമാനങ്ങളുടെ പശ്ചാത്തലം കണക്കിലെടുക്കാതെ തന്നെ സമീപിക്കുന്നവരുടെ നിർബന്ധത്തിന് വഴങ്ങി കൈക്കൊള്ളുന്ന തീരുമാനങ്ങൾ ഇടവകഭരണത്തിൽ പ്രശ്നങ്ങൾ സൃഷ്ടിച്ചിട്ടുണ്ട്.

ഉദാഹരണമായി ഒരു യുവവൈദികന്റെ നിയമനം സംബന്ധിച്ച് മെത്രാപ്പോലീത്തായുടെ തീരുമാനത്തിനെതിരായി ഇടവകജനങ്ങൾ ഒരു പ്രതിനിധി സംഘമായി ബാവായെ സമീപിച്ചു. അവർ വികാരഭരിതരായി അവരുടെ ഇടവകയിൽ നിന്നു വൈദികനായ സ്വന്തം ആളിന്റെ സേവനം അവർക്കു തന്നെ നൽകണമെന്ന് നിർബന്ധപൂർവ്വം അപേക്ഷിക്കുകയും അതിനനുകൂലമായ ഒരു കൽപ്പന കിട്ടുന്നതുവരെ മടങ്ങിപ്പോകാൻ വിസമ്മതിക്കുകയും ചെയ്തു. വസ്തുതകൾ എല്ലാം ശരിക്കു മനസിലാക്കിയ ബാവാ അനുകൂലമായ ഒരു മറുപടി നൽകാൻ സമയം എടുത്തു. രാത്രി വൈകിയിട്ടും ജനങ്ങൾ പിരിഞ്ഞു പോയില്ല എന്നു മനസിലാക്കിയ ബാവാ അവരിൽ മനസ്സലിഞ്ഞ് ആ യുവവൈദികനെ സ്ഥലം മാറ്റി നിയമിക്കേണ്ടതില്ലെന്നു തീരുമാനിച്ചു തൽക്കാലത്തേക്കു വികാരിയായി സ്വന്തം പള്ളിയിൽ നിയമിച്ചു കൽപ്പന എഴുതി. ഈ വിവരം ഇടവക മെത്രാപ്പോലീത്തായുടെ അറിവിനായി വേറെ ഒരു കൽപ്പനയിൽ എഴുതി രണ്ടും അവരുടെ കൈയിൽ കൊടുത്തു. സന്തുഷ്ടരായ ജനങ്ങൾ ഉടനെ തന്നെ കൈമുത്തി മടങ്ങി. മടക്കയാത്രയിൽ അവർ ചെങ്ങന്നൂർ ബഥേൽ അരമനയിൽ എത്തി ഇടവക മെത്രാപ്പോലീത്തായായ കൊച്ചുതിരുമേനിക്കുള്ള കൽപ്പന രാത്രിയിൽ തന്നെ ഏൽപ്പിച്ചു.

കൽപ്പന വായിച്ചു. കൊച്ചുതിരുമേനിക്ക് അത്ഭുതവും താങ്ങാനാവാത്ത ദുഃഖവും ഉണ്ടായി. ഉടനെതന്നെ കോട്ടയത്തു പോയി ബാവായെ കണ്ട് ഇപ്രകാരം ഒരു കൽപ്പന ബാവാ എഴുതിയതിലുള്ള അമർഷം നേരിൽ ബോധിപ്പിക്കാമെന്നു കരുതി. എന്നാൽ കോട്ടയം പഴയസെമിനാരിയിൽ എത്തിയപ്പോൾ ബാവായെ നേരിൽ കണ്ട് എന്തു പറയാനാണ് എന്നൊരു സന്ദേഹം. ഏതായാലും ബാവായെ കാണുന്നതിനു മുൻപ് കൽപ്പന എഴുതാൻ ഇടയായ സാഹചര്യത്തെപ്പറ്റി ബാവായുടെ സെക്രട്ടറിയായിരുന്ന എന്നോടു ചോദിച്ചു മനസിലാക്കിയതിനു ശേഷം സാവകാശത്തിൽ ബാവായോട് എല്ലാ കാര്യങ്ങളും വിശദമായി ചർച്ച ചെയ്യാമെന്നു തീരുമാനിച്ചു.

ഭദ്രാസന മെത്രാപ്പോലീത്താമാരുടെ തീരുമാനങ്ങളുടെ പശ്ചാത്തലം ശരിക്കും മനസ്സിലാക്കാതെ ഏകപക്ഷീയമായി ബാവാ ഇടപെടുന്നതു വഴി ഇടവകകളിൽ ഉണ്ടാകാവുന്ന അച്ചടക്കരാഹിത്യത്തെപ്പറ്റിയും, അങ്ങനെ സംഭവിക്കാതിരിക്കാനുള്ള പോംവഴികളെ പറ്റിയും പഴയസെമിനാരി മാനേജർ ടി. സി. ജയിക്കബച്ചനോടും സെക്രട്ടറി ഈപ്പൻ ശെമ്മാശനോടും തുടർച്ചയായി ചർച്ചകൾ നടത്തി. അവസാനം വസ്തുതകൾ ബാവായെ നേരിട്ടു ധരിപ്പിക്കാമെന്നു തീർച്ചപ്പെടുത്തി.

കൊച്ചുതിരുമേനി വന്നിട്ടുണ്ടെന്നും ബാവായെ കണ്ടു പ്രധാനപ്പെട്ട കാര്യങ്ങൾ ധരിപ്പിക്കാനുമായിട്ടാണ് ഉദ്ദേശ്യമെന്നും സെക്രട്ടറി ബാവായെ അറിയിച്ചു. ഉടനെ ബാവാ കൽപ്പിച്ചു. "അതിനെന്താ തടസ്സം, മെത്രാച്ചൻ വരാൻ പറയൂ' എന്ന്. എന്റെ മുറിയിൽ ഇരുന്നിരുന്ന കൊച്ചുതിരുമേനിയേയും മാനേജരച്ചനേയും ഉടൻ തന്നെ വിവരം അറിയിച്ചു. ഞങ്ങൾ മൂന്നു പേരും ബാവായുടെ മുറിയിൽ പ്രവേശിച്ചു. കണ്ട ഉടനെ ബാവാ കൽപ്പിച്ചു. "മെത്രാച്ചൻ അവിടെ ഇരിക്കൂ" എന്ന്. അതിനു മറുപടിയായി കൊച്ചുതിരുമേനി ആവേശത്തോടെ അറിയിച്ചു. "എനിക്കു രണ്ടപ്പന്മാരാണുള്ളത്. അതിൽ കിഴക്കേതലയ്ക്കൽ കത്തനാർ മരിച്ചു മണ്ണടിഞ്ഞു. ഇനി ശേഷിക്കുന്നത് എനിക്കു ബാവാ തിരുമേനി മാത്രമാണ്." ഇതു കേട്ടു ബാവാ എഴുന്നേറ്റ് കൊച്ചുതിരുമേനിയുടെ അടുക്കലേക്ക് ചെന്നു. "എന്താ മെത്രാച്ചന് എന്തോ പറയാനുണ്ടെന്ന് ശെമ്മാശൻ അറിയിച്ചു. തുറന്ന് പറയാമല്ലോ." കൊച്ചുതിരുമേനി വളരെ ശാന്തതയോടെ അറിയിച്ചു. "ഇവിടെ ഇടവകകളിൽ നിന്നും വ്യക്തികളിൽ നിന്നും നേരിട്ട് ബാവായുടെ അടുത്തുവരുന്ന അപേക്ഷകളും ഹർജികളും ശരിക്കും പരിശോധിക്കാതെ തീർപ്പു കൽപ്പിക്കുന്നത് വളരെ പ്രശ്നങ്ങൾക്ക് വഴിതെളിക്കുന്നുണ്ട്. ബാവാ സഭയുടെ പ്രധാന അദ്ധ്യക്ഷനാണ്. അപ്പീൽ അധികാരവും ഉണ്ട്. ബാവാ എന്തു തീരുമാനിച്ചാലും അതിന് എതിർ പറയാൻ ഞങ്ങളാരും ഒരിക്കലും മുതിരുകയില്ല. എന്നാൽ സംഗതികളുടെ സുഗമമായ നടത്തിപ്പിന് ഒരു കാര്യം ചെയ്താൽ നന്നായിരിക്കുമെന്ന് അഭിപ്രായമുണ്ട്." "അതെന്നാ? ചെയ്യാമല്ലോ" എന്ന് ബാവാ. ഇവിടെ ഭദ്രാസനങ്ങളിൽ നിന്നു വരുന്ന ഹർജികളും അപേക്ഷകളും സെക്രട്ടറി ശെമ്മാശൻ സ്വീകരിച്ച് അതിൽ കൈപ്പറ്റിയ തീയതിയും ഒപ്പും വച്ച് അതാതു മെത്രാസനാധിപന്മാർക്ക് അവരുടെ പ്രതികരണത്തിനായി അയച്ചു കൊടുത്താൽ അവർ അത് ശരിക്കു പഠിച്ചു വിശകലനം ചെയ്ത് നിജാവസ്ഥ തിരുമേനിയെ അറിയിക്കും. സംഗതികളുടെ ഗൗരവം അനുസരിച്ച് വേണ്ടി വന്നാൽ മെത്രാസനാധിപൻ തന്നെയോ അദ്ദേഹം നിയോഗിക്കുന്ന ഭദ്രാസന സെക്രട്ടറിയോ നേരിൽ വന്ന് എല്ലാ വശങ്ങളും തിരുമേനിയെ അറിയിക്കും. അതിനുശേഷം എന്തു തീരുമാനം എടുത്താലും അതെല്ലാവർക്കും സ്വീകാര്യമായിരിക്കും." ഉടനെ ബാവാ കല്പിച്ചു, "അതു നല്ല കാര്യമാണല്ലോ." സെക്രട്ടറിയെ അഭിസംബോധന ചെയ്ത് "ശെമ്മാശാ! അപ്രകാരം ചെയ്തുകൊള്ളണം. അതു നല്ലൊരു കാര്യമാണ്. ഇനിമേൽ അപ്രകാരം മെത്രാച്ചൻ പറഞ്ഞതു പോലെ ചെയ്തുകൊള്ളണം." ഇരുവരും സന്തുഷ്ടരായി.

ആരംഭ ദശയിൽ ഈ ക്രമീകരണം വളരെ പ്രയോജനകരവും വിജയകരവുമായിരുന്നു. എന്നാൽ ബാവാ പരുമലയിലോ കുണ്ടറ സെമിനാരിയിലോ ഇടയ്ക്കിടെ പോയി മടങ്ങി വരുമ്പോഴേക്കും വരുന്ന പരാതികൾ പഴയസെമിനാരിയിൽ സെക്രട്ടറിയുടെ മേശപ്പുറത്ത് കൂടിക്കിടക്കും. അങ്ങനെയുള്ള യാത്രകൾ വർദ്ധിച്ചതിന്റെ പേരിൽ സെക്രട്ടറി യഥാവസരം ഓഫീസ് പ്രവർത്തനം തടസ്സപ്പെടുന്ന വിവരം കൊച്ചുതിരുമേനിയെ അറിയിച്ചപ്പോൾ തിരുമേനി പാറേട്ട് മാത്യൂസ് അച്ചനെ കണ്ട് ആഴ്ചയിൽ രണ്ടു ദിവസം പഴയസെമിനാരിയിൽ എത്തി സഹായിക്കണമെന്ന് അഭ്യർത്ഥിച്ചു. പാറേട്ട് അച്ചൻ ഒന്നു രണ്ടു പ്രാവശ്യം ചുമതല നിർവ്വഹിച്ചതിനു ശേഷം അത് പ്രായോഗികമല്ലെന്ന് മനസ്സിലാക്കി ഒരു പ്രത്യേക ഓഫീസ് പഴയ സെമിനാരിയിൽ ഉണ്ടാകുന്നതിന് പി. എൻ. നൈനാനെ ക്ഷണിച്ചു വരുത്തുകയും സെക്രട്ടറിയേറ്റിന് രൂപം നല്കുകയും ചെയ്തു. പി. എൻ. നൈനാൻ ഡപ്യൂട്ടി സെക്രട്ടറിയും നെടുമാവ് ജോർജ്ജ് ക്ലാർക്കുമായി നിയമിതരായി. അങ്ങനെ കാതോലിക്കേറ്റ് ഓഫീസ് ഒട്ടാക്കെ കാര്യക്ഷമമായി പ്രവർത്തനം ആരംഭിച്ചു.

ഗീവർഗീസ് മാർ പീലക്സിനോസ് തിരുമേനി വിശാലഹൃദയനും ദീർഘദൃഷ്ടിയോടു കൂടി സഭാകാര്യങ്ങൾ കൈകാര്യം ചെയ്യാൻ കഴിവുള്ള

ഭരണകർത്താവും ആയിരുന്നു. മലങ്കരസഭയിൽ ഉടനീളം അനായാസേന ഓടിനടന്ന് മധുരമനോഹരമായ പ്രഭാഷണങ്ങൾ വഴി സഭാമക്കളിൽ ഒരു ആദ്ധ്യാത്മിക ചൈതന്യം പകരുന്നതിന് തിരുമേനി നൽകിയ സംഭാവനകൾ എന്നാളും സ്മരണാർഹമാണ്. അങ്ങനെ പ്രസംഗ പര്യടനാർത്ഥം കുന്നംകുളത്ത് എത്തി മരത്തംകോടു പള്ളിയിൽ വച്ച് പ്രസംഗമദ്ധ്യേ അസ്വസ്ഥനാകുകയും ഹൃദയസ്തംഭനം മൂലം തികച്ചും അപ്രതീക്ഷിതമായി അന്ത്യം സംഭവിക്കുകയും ഉണ്ടായി. ഈ സങ്കടവാർത്ത കാട്ടുതീ പോലെ മലങ്കര ആകമാനം പടരുകയും ഭക്തജനങ്ങൾ മരത്തം കോട്ടേയ്ക്ക് അഭിവന്ദ്യനായ തിരുമേനിയോടുള്ള ഭക്ത്യാദരങ്ങൾ അർപ്പിച്ച് അനുഗ്രഹം പ്രാപിക്കുന്നതിലേക്ക് ഓടിയെത്തുകയും ചെയ്തു. സഭയുടെ പരമാദ്ധ്യക്ഷനായ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവാ ഞെട്ടിക്കുന്ന വാർത്ത കേട്ടതും എഴുന്നേറ്റ് നിന്ന് പരേതന്റെ ആത്മശാന്തിക്ക് വേണ്ടി പ്രാർത്ഥിക്കുകയും കണ്ണുനീർ വാർത്തുകൊണ്ട് "എന്നെ യാത്ര അയക്കേണ്ട കൊച്ചുമെത്രാച്ചൻ കടന്നു പോയല്ലോ" എന്ന് ആവർത്തിച്ചു പറഞ്ഞു വിലപിക്കുകയും ചെയ്തതും ഓർമ്മയിൽ വരുന്നു. ബാവാ മൂറോൻ കൂദാശയ്ക്ക് വേണ്ടി പ്രത്യേക വ്രതം എടുത്തിരിക്കുന്ന സമയമായതു കൊണ്ട് കബറടക്ക ശുശ്രൂഷയ്ക്ക് മരത്തംകോട്ടേയ്ക്ക് പോകാനുള്ള പ്രയാസത്തെപ്പറ്റിയുള്ള ചിന്തയിൽ വ്യാപൃതനായി വ്യസനിച്ചിരിക്കുമ്പോഴാണ് സംസ്കാരത്തിന് അനുമതി നേടാൻ കുന്നംകുളത്തു നിന്നും പത്തനംതിട്ടയിൽ നിന്നും പുത്തൻകാവിൽ നിന്നും ചെങ്ങന്നൂർ ബഥേൽ അരമനയിൽ നിന്നും പ്രമുഖന്മാർ ബാവായെ സമീപിച്ചത്. കൊച്ചുതിരുമേനിയുടെ കബറടക്കം മരത്തംകോട്ട് തന്നെ വേണമെന്ന് കുന്നംകുളംകാരും, പത്തനംതിട്ടക്കാർ അവിടെ വേണമെന്നും, പുത്തൻകാവുകാർ കൊച്ചുതിരുമേനി അവരുടേതാണെന്നും അതുകൊണ്ട് പുത്തൻകാവിൽ വേണമെന്നും അവകാശവാദം ഉന്നയിച്ചു. ബാവാ എല്ലാവരുടെയും അവകാശവാദങ്ങൾ സശ്രദ്ധം കേൾക്കുകയും തിരുമേനിക്ക് മെത്രാച്ചന്റെ മൃതശരീരം കാണാൻ അതിയായ ആഗ്രഹവും യാത്ര ചെയ്യാൻ പ്രയാസവുമുള്ളതു കൊണ്ട് ശരീരം മരത്തംകോട്ട് നിന്നും കോട്ടയം പഴയസെമിനാരിയിൽ കൊണ്ടുവന്ന് പ്രാർത്ഥന കഴിച്ചശേഷം പുത്തൻകാവ് പള്ളിയിൽ തന്നെ മൃതദേഹം അടക്കണമെന്ന് ബാവാ പ്രഖ്യാപനം ചെയ്യുകയും അതിനനുസരണമായി മരത്തംകോട്ട് പള്ളിക്കാരോട് ശരീരം വിട്ടുകൊടുക്കാനും പുത്തൻകാവ് പള്ളിക്കാർക്ക് ശവസംസ്കാരം മുറപ്രകാരം പുത്തൻകാവ് പള്ളിയിൽ നടത്താനും കല്പന കൊടുത്തു. പ. ബാവായുടെ പ്രായത്തെ പരിഗണിച്ചും കൊച്ചുതിരുമേനിയോടുള്ള ബാവായുടെ പുത്രനിർവിശേഷമായ വാത്സല്യവും സ്നേഹാദരങ്ങളും കണക്കിലെടുത്തും അവകാശവാദങ്ങൾ എല്ലാം കെട്ടടങ്ങി. എല്ലാവരും മരത്തംകോട്ടേക്ക് പ്രയാണം തുടങ്ങി.

പ. ബാവായുടെ തീരുമാനപ്രകാരം മൃതശരീരം ബഹുമതിപൂർവ്വം അനേകായിരം ഭക്തജനങ്ങളുടെ അകമ്പടിയോടു കൂടെ പഴയസെമിനാരി ചാപ്പലിൽ കൊണ്ടുവന്നു. ബാവാ ശരീരം ചുംബനം ചെയ്ത് പ്രാർത്ഥന നടത്തി, നഗരികാണിക്കൽ ചടങ്ങോടു കൂടെ സെമിനാരിയോടും, വൈദികരോടും, ജനങ്ങളോടും യാത്ര പറഞ്ഞ് പുത്തൻകാവിൽ കൊണ്ടുപോയി. കുന്നംകുളം മുതൽ പുത്തൻകാവു വരെ ഭക്തജനങ്ങൾ തിരുമേനിയോടുള്ള ഭക്താദരവുകൾ പ്രദർശിപ്പിച്ചു. ശരീരം പഴയസെമിനാരി വിട്ടു ഒരു മണിക്കൂർ കഴിഞ്ഞപ്പോൾ പ. ബാവാ സെക്രട്ടറിയെ വിളിച്ച് പറഞ്ഞു "നമുക്ക് പോയി മെത്രാച്ചനെ കബറടക്കാമെന്ന്."

ശരീരം പുത്തൻകാവ് പള്ളിയിൽ എത്തിയപ്പോഴേക്കും ബാവായും അവിടെ ചെന്നു. കബറടക്ക ശുശ്രൂഷയ്ക്ക് നേതൃത്വം കൊടുത്ത് അന്നു തന്നെ മടങ്ങിപ്പോന്നു.

അങ്ങനെ മലങ്കരസഭയിൽ ഉടനീളം യാത്രചെയ്ത് സഭാമക്കൾക്ക് ആദ്ധ്യാത്മിക ചൈതന്യം പകർന്നു കൊടുത്ത് സകലരുടെയും സ്നേഹാദരങ്ങൾ പിടിച്ചുപറ്റിയ സർവ്വാദരണീയനായ പുത്തൻകാവിൽ കൊച്ചുതിരുമേനിയുടെ പാദാരവൃന്ദങ്ങളിൽ കൂപ്പുകൈ അർപ്പിച്ച് അനുഗ്രഹിക്കണമേയെന്ന് വിനീതമായി അപേക്ഷിക്കുന്നു.

◆

# കെടാവിളക്കു പോലൊരു ജീവിതം

**സാക്കിർ ഹുസൈൻ**

**'പുത്തൻകാവിൽ കൊച്ചുതിരുമേനി' എന്നു ജനം സ്നേഹത്താൽ പരിഭാഷപ്പെടുത്തിയ പുത്തൻകാവിൽ ഗീവർഗീസ് മാർ പീലക്സിനോസിന്റെ 125-ാം ജന്മവാർഷികം**

ലൈൻബസുകളിൽ യാത്ര, പള്ളിവരാന്തകളിൽ ഉറക്കം, ചെറിയ കാപ്പിക്കടകളിൽനിന്നു ഭക്ഷണം, വലിയ ദൗത്യത്തിനായുള്ള യാത്രകൾക്കിടയിൽ ഇരുൾവീണ കുരിശടികളിൽ ആരുമറിയാതെയുള്ള പ്രാർഥനകൾ.

പുത്തൻകാവിൽ കൊച്ചുതിരുമേനിയെന്ന് ജനം സ്നേഹത്താൽ പരിഭാഷപ്പെടുത്തിയ പുത്തൻകാവിൽ ഗീവർഗീസ് മാർ പീലക്സിനോസിന്റെ 125-ാം ജന്മവാർഷികമാണിന്ന്.

ദുർഘടങ്ങളിലൂടെ സഞ്ചരിച്ച്, പോയ വഴിയെല്ലാം പ്രകാശം നിറച്ച ആ ജീവിതത്തിന്റെ ഓർമകൾ ഇന്ന് പുത്തൻകാവ് സെന്റ് മേരീസ് കത്തീഡ്രലിലെ കബറിടത്തിൽ വീണ്ടുമുണരും. രാവിലെ 7.30നു പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാബാവാ കുർബാന അർപ്പിച്ച് അനുസ്മരണപ്രഭാഷണം നടത്തും.

കൊച്ചുതിരുമേനിയുടെ കർമങ്ങൾക്കു കെടാവിളക്കിന്റെ ശോഭയുണ്ട്. അതിനാലാണ് അദ്ദേഹത്തെ ഓർത്തഡോക്സ് സഭ കാതോലിക്കേറ്റ് രത്നദീപമെന്നു വാഴ്ത്തിയത്. അദ്ദേഹത്തിന്റെ ആരാധന സംഗീതമധുരവും പ്രഭാഷണം ഗംഭീരവുമായിരുന്നു.

ലളിതമായി ജീവിച്ച് ഓരോ നാണയത്തുട്ടും സമാഹരിച്ചത് പള്ളി പണിയാൻ മാത്രമല്ല; പള്ളിക്കൂടങ്ങളുടെ തുടക്കത്തിനും കാർമികനായി.

54 വർഷം മാത്രം നീണ്ട ജീവിതത്തിൽ കൊച്ചുതിരുമേനി കൊളുത്തിവച്ച ചെരാതുകൾ ഏറെയുണ്ട്.

പുത്തൻകാവ് മെട്രോപ്പൊലിറ്റൻ ഹൈസ്കൂൾ നിർമിക്കാൻ എത്തിച്ച ഇഷ്ടിക ചുമക്കുന്ന തിരുമേനിക്കൊപ്പം ഒരു നാടു തന്നെ ഇറങ്ങിയതും പഴയ തലമുറയുടെ ഓർമയാണ്. പത്തനംതിട്ട കാതോലിക്കേറ്റ് കോളജ് തുടങ്ങാൻ അപേക്ഷ നൽകി തിരിച്ചെത്തിയ കൊച്ചുതിരുമേനിയുടെ പഴ്സിൽ ഒരു അരരൂപ നാണയം മാത്രമേ ഉണ്ടായിരുന്നുള്ളൂ എന്ന് സഹോദരപുത്രൻ കാലം ചെയ്ത തോമസ് മാർ അത്തനാസിയോസ് ഒരിക്കൽ പറഞ്ഞു. 'ബാക്കി ദൈവം തരും' എന്നതായിരുന്നു കൊച്ചുതിരുമേനിയുടെ പ്രമാണം.

സഭയുടെ പണം കൈകാര്യം ചെയ്യുമ്പോൾ അതു സ്വന്തം കാര്യങ്ങൾക്കോ വീട്ടുകാർക്കോ വേണ്ടി ഉപയോഗിക്കാത്ത കണിശക്കാരനായിരുന്നു അദ്ദേഹം. ബസിൽ യാത്ര ചെയ്യുന്ന മെത്രാനായിരുന്നു. വൈകിയാണ് ഒരു കാർ വാങ്ങിയത്. ഒന്നോ രണ്ടോ കുപ്പായമേ അദ്ദേഹത്തിന് ഉണ്ടായിരുന്നുള്ളൂ. അതും വിലകുറഞ്ഞ തുണികൊണ്ടു തുന്നിയത്.

രാത്രി വൈകിയായാലും യാത്രയ്ക്കിടയിൽ ഒരു കുരിശടി കണ്ടാൽ അവിടെ ഏറെനേരം പ്രാർഥനയിൽ മുഴുകുമായിരുന്നു അദ്ദേഹം.

സ്വന്തം വസ്ത്രത്തിന്റെ മേന്മയിൽ ശ്രദ്ധിച്ചില്ലെങ്കിലും മറ്റുള്ളവരുടെ പ്രയാസങ്ങൾ അദ്ദേഹം കാണുന്നുണ്ടായിരുന്നു. സഭയിൽ ആദ്യമായി ശമ്പളപദ്ധതി തുടങ്ങി. പ്രായമേറിയ വൈദികർക്കു പെൻഷൻ ഏർപ്പെടുത്തി.

ചെങ്ങന്നൂർ പുത്തൻകാവ് കിഴക്കേത്തലയ്ക്കൽ തോമസ് കത്തനാരുടെ രണ്ടാമത്തെ മകനായി 1897 ജൂൺ 10നാണ് കെ.ടി.ഗീവർഗീസ് ജനിച്ചത്. പരിശുദ്ധ ഗീവർഗീസ് മാർ ദിവന്നാസിയോസിന്റെ ഉപദേശപ്രകാരമാണ് ദൈവവേല കർമഭൂമിയാക്കിയത്. നല്ല ഫുട്ബോൾ കളിക്കാരനും ഗായകനും മാത്രമല്ല, നല്ല വിദ്യാർഥിയും നല്ല അധ്യാപകനുമായിരുന്നു അദ്ദേഹം. പുത്തൻകാവിലും മാവേലിക്കരയിലും സ്കൂൾ കാലം. കോട്ടയം സിഎംഎസ് കോളജിൽനിന്ന് ഇന്റർമീഡിയറ്റ് ജയിച്ചു. സെറാംപൂർ സർവകലാശാലയിൽനിന്ന് ബിഡി ബിരുദവും ഇംഗ്ലിഷ് സാഹിത്യത്തിൽ എംഎയും നേടി. പിന്നീട് കോട്ടയം എംഡി സെമിനാരി ഹൈസ്കൂളിൽ അധ്യാപകനും കുറച്ചുകാലം പുത്തൻകാവ് സ്കൂളിൽ പ്രധാനാധ്യാപകനുമായി.



പുത്തൻകാവിൽ ഗീവർഗീസ് മാർ പീലക്സിനോസ് (പുത്തൻകാവിൽ കൊച്ചു തിരുമേനി)

കിഴക്കേത്തലയ്ക്കൽ കുടുംബത്തിലെ 41-ാമത്തെ വൈദികനായിരുന്നു അദ്ദേഹം. മെത്രാനാകുമ്പോൾ പ്രായം 33 മാത്രം. 1930 നവംബർ 2ന് പരുമല പെരുന്നാൾ ദിനത്തിൽ തുമ്പമൺ ഭദ്രാസനത്തിന്റെ എപ്പിസ്കോപ്പയായി അഭിഷിക്തനായി.

കുന്നംകുളം പഴയപള്ളിയിൽ പ്രഭാഷണം നടത്തി മടങ്ങുമ്പോഴാണ് അദ്ദേഹത്തിന് അസുഖം ബാധിച്ചത്. തുടർന്ന് മരത്തംകോട്ട് പള്ളിയിൽ വിശ്രമിച്ചു. 1951 ഏപ്രിൽ 17നു കാലംചെയ്തു.

വേദപുസ്തക പഠനം

# വി. ഗ്രന്ഥത്തിലൂടെ ഒരു തീർത്ഥാടനം



ഫീലിപ്പോസ് റമ്പാൻ (ജ്യോതിസ് ആശ്രമം)

അങ്ങനെയിരിക്കെ ഒരിക്കൽ യാക്കോബ് ലാബാന്റെ പുത്രന്മാരുടെ സംസാരം കേൾക്കുവാനിടയായി. "യാക്കോബ് തങ്ങളുടെ അപ്പന്റെ സ്വത്തെല്ലാം കൈവശമാക്കി അങ്ങനെയാണ് അവൻ സമ്പന്നനായത്." ലാബാന്റെ രീതികൾക്കും അൽപ്പം മാറ്റം സംഭവിച്ചിരിക്കുന്നു എന്ന് മനസ്സിലാക്കിയ യാക്കോബ് ഇനിയും ഇവിടെ തുടരുന്നത് ശരിയല്ല എന്ന് തീരുമാനിച്ച് ലാബാനെ വിട്ടുപോകുന്നു. അപ്പോൾ യഹോവ അവനോട് "നിന്റെ പിതാക്കന്മാരുടെ ദേശത്തേക്കും നിന്റെ ചാർച്ചക്കാരുടെ അടുക്കലേക്കും മടങ്ങിപ്പോവുക. ഞാൻ നിന്നോടു കൂടെ ഇരിക്കും എന്നരുളിച്ചെയ്തു. അങ്ങനെ യാക്കോബ് ആളയച്ച് റാഹേലിനേയും ലേയയേയും തന്റെ അടുക്കൽ വയലിൽ ആട്ടിൻകൂട്ടങ്ങളുടെ അടുക്കൽ വിളിപ്പിച്ചു. അവരോടു പറഞ്ഞു, നിങ്ങളുടെ അപ്പൻ പഴയതുപോലെ ഇല്ല ഇപ്പോൾ. ഞാൻ സർവ്വബലത്തോടും കൂടെ നിങ്ങളുടെ അപ്പനെ സേവിച്ചു. നിങ്ങളുടെ അപ്പനോ എന്നെ ചതിച്ചു. എനിക്കുള്ള പ്രതിഫലം പത്തുപ്രാവശ്യം മാറ്റി. അപ്പോൾ റാഹേലും ലേയയും അവനോടു പറഞ്ഞത്, ഞങ്ങളുടെ അപ്പന്റെ വീട്ടിൽ ഇനി ഓഹരിയും അവകാശവും ഉണ്ടോ? ആകയാൽ ദൈവം നിന്നോടു കല്പിച്ചതു ഒക്കെയും ചെയ്തുകൊള്ളുക.

ലാബാൻ തന്റെ ആടുകളെ രോമം കത്രിപ്പാൻ പോയ സമയത്തു യാക്കോബ് താൻ സമ്പാദിച്ച തന്റെ സ്വത്തും ചേർത്ത് ഭാര്യമാരെയും പുത്രന്മാരെയും ഒട്ടകപുറത്തു കയറ്റി പദ്ദൻ ആരാമിൻ നിന്ന് കനാൻ ദേശത്തേക്ക് തന്റെ പിതാവായ യിസ്ഹാക്കിന്റെ അടുക്കലേക്ക് പോകുവാൻ പുറപ്പെട്ടു. താൻ ഓടിപ്പോകുന്നത് ലാബാനെ അറിയിക്കായ്കയാൽ അവനെ തോല്പിച്ചായിരുന്നു പോയത്. റാഹേൽ തന്റെ അപ്പന്റെ ഗൃഹവിഗ്രഹങ്ങളെയും മോഷ്ടിച്ചുകൊണ്ടാണ് പോയത്. യാക്കോബ് ഓടിപ്പോയി എന്ന് മൂന്നു ദിവസം കഴിഞ്ഞാണ് ലാബാൻ അറിഞ്ഞത്. ഉടനെ തന്നെ ലാബാൻ തന്റെ സഹോദരന്മാരെ കൂട്ടിക്കൊണ്ട് യാക്കോബിന്റെ പിന്നാലെ ചെന്നു. ഏഴുദിവസത്തെ യാത്രചെയ്ത് ഗിലെയാദ് പർവ്വതത്തിൽ അവരുടെ അടുക്കൽ എത്തി. പരസ്പരം കണ്ടുമുട്ടിയപ്പോൾ, ലാബാൻ യാക്കോബിനോടു പറഞ്ഞു, നീ എന്റെ പുത്രിമാരെ യുദ്ധ ചടവുകാരെ കൊണ്ടുപോകുന്നതുപോലെ രഹസ്യമായി ഓടിപ്പോന്നത് എന്ത്? ഞാൻ എന്റെ പുത്രിമാരെ ആനന്ദത്തോടെ പാട്ടും കിന്നരവുമായി യാത്രയാക്കുമായിരുന്നല്ലോ. എന്റെ കൊച്ചുമക്കളെ ചുംബിച്ച് യാത്രയാക്കുവാൻ അവസരം നൽകാതിരുന്നത് എന്തുകൊണ്ടാണ്? അതുപോലെ നീ എന്തിനാണ് എന്റെ വിഗ്രഹങ്ങളെ മോഷ്ടിച്ചത്?

അപ്പോൾ യാക്കോബ് ലാബാനോട് നിന്റെ പുത്രിമാരെ എന്റെ പക്കൽനിന്നും നീ അപഹരിച്ചേക്കും എന്നു ഞാൻ ഭയപ്പെട്ടു. എന്നാൽ നീ ഞങ്ങളിൽ ആരുടെയെങ്കിലും പക്കൽ നിന്റെ ദേവന്മാരെ കണ്ടാൽ അവൻ ജീവനോടിരിക്കരുത്. നിന്റെ എന്തെങ്കിലും സാധനങ്ങൾ എന്റെ പക്കൽ ഉണ്ടോ എന്നു നിന്റെ സഹോദരന്മാർ കാൺകെ നോക്കി എടുക്കുക എന്നു പറഞ്ഞു. റാഹേൽ മോഷ്ടിച്ചകാര്യം യാക്കോബ് അറിഞ്ഞിരുന്നില്ല. അവർ കൂടാരം മുഴുവൻ അരിച്ചുപെറുക്കി ഒന്നും കണ്ടില്ല. റാഹേലിന്റെ അടുക്കൽ വന്നപ്പോൾ അവൾ വിഗ്രഹം എടുത്തു ഒട്ടകക്കോപ്പിനകത്തു ഇട്ട് അതിന്മേൽ ഇരിക്കുകയായിരുന്നു. അങ്ങനെ ലാബാന് ഒന്നും അവരിൽ നിന്ന് കണ്ടുപിടിക്കാൻ സാധിച്ചില്ല. അപ്പോൾ യാക്കോബിന് ലാബാനോട് കോപം ജ്വലിച്ച് അവനോടു വാദിച്ചു. എന്റെ കുറ്റം എന്ത്? നീ എന്റെ പിന്നാലെ ഓടിവരുവാൻ തക്കവിധം ഞാൻ നിന്നോടു എന്തു കുറ്റം ചെയ്തു? ഈ ഇരുപതു വർഷം ഞാൻ നിന്റെ അടുക്കൽ താമസിച്ച് നിന്നെ സേവിച്ചു. പത്തുപ്രാവശ്യം നീ എന്റെ പ്രതിഫലം മാറ്റി. എന്റെ പിതാക്കന്മാരുടെ ദൈവം എനിക്കില്ലായിരുന്നു എങ്കിൽ നീ ഇപ്പോൾ എന്നെ വെറുതെ അയച്ചുകളയുമായിരുന്നു. അപ്പോൾ ലാബാൻ യാക്കോബിനോട്, ഈ പുത്രിമാർ എന്റെ പുത്രിമാർ, മക്കളും എന്റെ മക്കൾ, ഈ ആട്ടിൻകൂട്ടവും എന്റെ ആട്ടിൻകൂട്ടം. നീ ഈ കാണുന്നതൊക്കെയും എനിക്കുള്ളതുതന്നെ. പക്ഷേ എന്റെ ഈ പുത്രിമാർക്കോ അവരുടെ കുട്ടികൾക്കോ എനിക്ക് എന്തു ചെയ്യുവാൻ കഴിയും? ആകയാൽ നമുക്ക് ഒരു ഉടമ്പടിയിൽ ഏർപ്പെടാം. അപ്പോൾ അവർ കല്ലുകൾ ഒന്നിച്ചുകൂട്ടി കൂമ്പാരമുണ്ടാക്കി അതിന്മേൽ



ഇരുന്നുകൊണ്ട് ഇരുവരും ഭക്ഷണം കഴിച്ചു. ലാബാൻ പറഞ്ഞു ""ഇന്ന് ഈ കൂമ്പാരം നമ്മുടെ ഉടമ്പടിയുടെ സാക്ഷിയാകുന്നു. ദൈവം വിധികർത്താവായിരിക്കട്ടെ. ഈ കൂമ്പാരം കടന്ന് നീയും ഞാനും പരസ്പരം ഉപദ്രവിക്കാൻ വരരുത്. അങ്ങനെ അവർ ദൈവനാമത്തിൽ സത്യം ചെയ്തു ബലിയർപ്പിച്ച് ഭക്ഷണം കഴിച്ചു. അതിരാവിലെ ലാബാൻ എഴുന്നേറ്റ് പുത്രിമാരെയും കുട്ടികളെയും ചുംബിച്ച് അനുഗ്രഹിച്ചതിനുശേഷം സ്വന്തഭവനത്തിലേക്ക് മടങ്ങിപ്പോയി.

**യാക്കോബ് ഏശാവിനെ കണ്ടുമുട്ടുന്നു**

യാക്കോബ് ലാബാനെ വിട്ട് തന്റെ വഴിക്ക് യാത്രതിരിച്ചു. ദൈവത്തിന്റെ ദൂതന്മാർ അവന്റെ എതിരെ വന്നു. യാക്കോബ് അവരെ കണ്ടപ്പോൾ ഇതു ദൈവത്തിന്റെ സേന എന്നു പറഞ്ഞു. പിന്നീട് യാക്കോബ് തന്റെ സഹോദരനായ ഏശാവിന്റെ അടുക്കൽ പോയി മടങ്ങിവന്ന് ഏശാവ് യാക്കോബിനെ എതിരേൽപ്പാൻ നാനൂറ് ആളുകളുമായി വരുന്നു എന്നു പറഞ്ഞു. അപ്പോൾ

യാക്കോബ് ഭയവശനായി ഏശാവ് വന്നു തന്നെ നശിപ്പിച്ചാലോ എന്നു ചിന്തിച്ചു തന്റെ കൂടെ ഉണ്ടായിരുന്ന ജനത്തെയും മൃഗങ്ങളെയും രണ്ടുകൂട്ടമായി വിഭാഗിച്ചു. ഒരു കൂട്ടത്തെ നശിപ്പിച്ചാൽ മറ്റേകൂട്ടത്തിനു ഓടിപ്പോകാമല്ലോ എന്നു പറഞ്ഞു. പിന്നെ യാക്കോബ് പ്രാർത്ഥിച്ചതു, നിന്റെ ദേശത്തേക്കും നിന്റെ ചാർച്ചക്കാരുടെ അടുക്കലേക്കും മടങ്ങിപ്പോക, ഞാൻ നിനക്കു നന്മ ചെയ്യുമെന്നു എന്നോടു അരുളിച്ചെയ്ത യഹോവേ, എന്റെ സഹോദരനായ ഏശാവിന്റെ കയ്യിൽനിന്നു എന്നെ രക്ഷിക്കണമേ;

അനന്തരം ഏശാവിനു സമ്മാനമായി ഏതാനും കന്നുകാലികളെയും ഒട്ടകങ്ങളെയും കരുതിവച്ചു. അവയെ വെവ്വേറെ കൂട്ടങ്ങളായി വിഭജിച്ച് ഓരോ ഭൃത്യന്മാരെ ഏല്പിച്ചു. ആദ്യത്തെ കൂട്ടത്തെ നയിക്കുന്ന ഭൃത്യനോട് എന്റെ സഹോദരൻ ഏശാവ് നിന്നെ കാണുമ്പോൾ ചോദിക്കും; നീ ആരുടെ ആളാണ്? അപ്പോൾ നീ പറയണം ഇവയെല്ലാം അങ്ങയുടെ ദാസനായ യാക്കോബ് അങ്ങേക്ക് നൽകുവാൻ തന്നയച്ചതാണ്. അദ്ദേഹം പുറകിൽ വരുന്നുണ്ട്. പിന്നീട് പോയ ഭൃത്യന്മാരോടും അദ്ദേഹം അതേ നിർദ്ദേശം നൽകി. ഒരുപക്ഷേ തനിക്കു മുമ്പേ കൊണ്ടുചെന്ന സമ്മാനങ്ങൾകൊണ്ട് ഏശാവിനെ പ്രീതിപ്പെടുത്താം. എന്നെ കാണുമ്പോൾ സന്തോഷത്തോടെ സ്വീകരിച്ചേക്കാം എന്നു ചിന്തിച്ചു. ഭൃത്യന്മാർ സമ്മാനങ്ങൾ കൊണ്ടുപോയശേഷം യാക്കോബ് തന്റെ കൂടാരത്തിൽ മടങ്ങിചെന്ന് അൽപനേരം വിശ്രമിച്ചു. ആ രാത്രിയിൽ തന്നെ യാക്കോബ് എഴുന്നേറ്റ് ഇരുഭാര്യമാരെയും രണ്ട് ദാസിമാരെയും പതിനൊന്ന് പുത്രന്മാരെയും കൂട്ടി യാക്കോബ് കടവ് കടന്നു.

**ദൈവദൂതനുമായുള്ള മൽപിടുത്തം**

അങ്ങനെ യാക്കോബ് തന്റെ ഭാര്യമാരെയും മക്കളെയും കൂട്ടി യാക്കോബ് കടവ് കടന്നു തനിക്കുള്ളതൊക്കെയും അക്കരെ കടത്തിയശേഷം യാക്കോബ് തനിയെ ശേഷിച്ചു. അപ്പോൾ ഒരാൾ നേരം പുലരുന്നതുവരെ അവനോടു മല്ലുപിടിച്ചു. യാക്കോബിനെ തോൽപ്പിക്കുവാൻ കഴിയില്ലെന്നു കണ്ടപ്പോൾ ആ ആൾ യാക്കോബിന്റെ തുടയിൽ സ്പർശിച്ചു. യാക്കോബിന്റെ തുടയുടെ തടം ഉളുക്കിപ്പോയി. എന്നെ വിടുക എന്നയാൾ പറഞ്ഞപ്പോൾ യാക്കോബ് അവനോടു നീ എന്നെ അനുഗ്രഹിച്ചിട്ടല്ലാതെ ഞാൻ നിന്നെ വിടുകയില്ല എന്നു പറഞ്ഞു. നിന്റെ പേർ എന്ത് എന്ന് അവൻ ചോദിച്ചപ്പോൾ "യാക്കോബ്" എന്നു അവൻ പറഞ്ഞു. "നീ ദൈവത്തോടും മനുഷ്യരോടും മല്ലുപിടിച്ചു ജയിച്ചതുകൊണ്ട് നിന്റെ പേർ ഇനി യാക്കോബ് എന്നല്ല "യിസ്രായേൽ" എന്നു വിളിക്കപ്പെടും എന്നു അവൻ പറഞ്ഞു. അപ്പോൾ യാക്കോബ് ആ ആളിനോട് നിന്റെ പേർ എന്ത്? അപ്പോൾ അവൻ യാക്കോബിനെ അനുഗ്രഹിച്ചു. അപ്പോൾ യാക്കോബ് മനസ്സിലാക്കി ഞാൻ ദൈവത്തെ നേരിട്ടു കണ്ടിരിക്കുന്നു എന്നിട്ടും ഞാൻ ജീവിച്ചിരിക്കുന്നുണ്ടല്ലോ. താൻ ദൈവത്തെ നേരിട്ടു കണ്ടതിനാൽ ആ സ്ഥലത്തിനു പെനിയേൽ എന്നു പേരിട്ടു.

അനന്തരം യാക്കോബ് നോക്കിയപ്പോൾ ഏശാവ് അവന്റെ ആളുകളും വരുന്നത് കണ്ടു യാക്കോബ് തന്റെ മക്കളെ വിഭജിച്ച് ലേയയുടെയും, റാഹേലിന്റെയും, രണ്ടു ദാസിമാരുടെ പക്കലുമായി നിറുത്തി. ഏറ്റവും പുറകിലായി റാഹേലിനെയും അവളുടെ മകൻ യോസഫിനേയും നിറുത്തി. അവൻ ഏറ്റവും മുന്നിലായി പോയിട്ട് ഏഴുപ്രാവശ്യം തലകുനിച്ച് നമസ്കരിച്ചുകൊണ്ട് ഏശാവിന്റെ അടുക്കൽ ചെന്നു. ഏശാവ് ഓടി വന്ന് അവനെ കെട്ടിപിടിച്ച് ചുംബിച്ചു. ഇരുവരും കരഞ്ഞു. ഏശാവ് നോക്കിയപ്പോൾ സ്ത്രീകളെയും കുട്ടികളെയും കണ്ടു ഇവർ ആരെന്നു ചോദിച്ചു. ദൈവം അടിയനു നൽകിയിരിക്കുന്ന മക്കളാണ്. അപ്പോൾ അവർ അടുത്തുചെന്ന് ഏശാവിനെ നമസ്കരിച്ചു. ഞാൻ വഴിയിൽ കണ്ട കൂട്ടമെന്ത് എന്നു ചോദിച്ചപ്പോൾ അവയെ അങ്ങക്കുവേണ്ടി കൊണ്ടുവന്ന സമ്മാനങ്ങളാണ്. എന്നാൽ ഏശാവ് സഹോദരാ എനിക്ക് കന്നുകാലികൾ ആവശ്യത്തിനുണ്ട്. നിനക്കുള്ളത് നീ തന്നെ കൈവശം വയ്ക്കുക. എന്നാൽ യാക്കോബിന്റെ നിർബന്ധത്തിനു വഴങ്ങി ഏശാവ് സമ്മാനങ്ങളെ സ്വീകരിച്ചു. പിന്നീട് ഏശാവ് നിങ്ങളുടെ യാത്ര തുടരാം ഞാൻ മുമ്പിൽ പോകാം. അപ്പോൾ യാക്കോബ് കുട്ടികൾ വളരെ ചെറുപ്പമാണ് അവരെ കൂട്ടി ഞാൻ സാവകാശത്തിൽ അങ്ങയെ വന്നു കണ്ടുകൊള്ളാം. അങ്ങനെ ഏശാവ് സേയീരിലേക്ക് മടങ്ങിപ്പോയി. യാക്കോബ് വന്ന് കനാൻ ദേശത്തിലെ ശേഖേം പട്ടണത്തിൽ വന്ന് സമാധാനത്തോടെ പാളയമടിച്ചു. താൻ കൂടാരമടിച്ച സ്ഥലം ശേഖേമിന്റെ അപ്പനായ ഹമോരിന്റെ മക്കളോടു നൂറു വെള്ളിക്കാശിനു വാങ്ങി. അവിടെ ഒരു യാഗപീഠം പണിതു താമസം ഉറപ്പിച്ചു ദൈവാരാധന കഴിച്ചു ജീവിച്ചു.

(തുടരും)







**പരുമല സെമിനാരിയിൽ കബറടങ്ങിയിരിക്കുന്ന ഭാഗ്യസ്മരണാർഹനായ അഭിവന്ദ്യ യുയാക്കിം മാർ ഈവാനിയോസ് തിരുമേനിയുടെ 97-ാം ഓർമ്മപ്പെരുന്നാൾ ആചരിച്ചു. വിശുദ്ധ കുർബ്ബാനയ്ക്ക് ഡോ. യാക്കോബ് മാർ ഐറേനിയോസ് മുഖ്യകാർമികത്വം വഹിച്ചു.**

**എം.ജി. യൂണിവേഴ്സിറ്റി ബി എസ് സി സൈക്കോളജിയിൽ സോനാ അനിൽ മൂന്നാം റാങ്ക് കരസ്ഥമാക്കി. വള്ളംകുളം സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമാണ്.**



വചനതീർത്ഥം



# തീ നാവുള്ളവൻ

## പെന്തിക്കോസ്തിക്ക് ശേഷം ഒന്നാം ഞായറാഴ്ച (വി. ലൂക്കോസ് 7:27-35)

ഫാ. കെ. കെ. വർഗീസ്

നമ്മുടെ കർത്താവ് തന്റെ രക്ഷാകരമായ മനുഷ്യാവതാര ശുശ്രൂഷകൾ പൂർത്തീകരിച്ച് സ്വർഗ്ഗാരോഹണം ചെയ്യുമ്പോൾ, ശിഷ്യന്മാർക്ക് നൽകുന്ന വാഗ്ദാനം പരിശുദ്ധ റൂഹാ അവരുടെമേൽ വരും, അവൻ അവരെ വഴിനടത്തും എന്നതായിരുന്നു. അപ്രകാരം പ്രാർത്ഥനാപൂർവ്വം പരിശുദ്ധ റൂഹാ വരുന്നു. അവർ ലോകത്തിൻറെ പല ഭാഗങ്ങളിലേക്കും തന്റെ സുവിശേഷവുമായി യാത്ര പുറപ്പെടുന്നു. ഈ സുവിശേഷം ഒരു ഒരു മാർഗ്ഗമാണ്. ഒരുവന് തന്റെ ജീവിതം ക്രമപ്പെടുത്താൻ ആവശ്യമായ എല്ലാ നിർദ്ദേശങ്ങളും അടങ്ങിയ മാർഗ്ഗം. പെന്തിക്കോസ്തിക്ക് ശേഷമുള്ള ഒന്നാമത്തെ ഈ ഞായറാഴ്ചയിൽ, ദൈവത്തിന്റെ മുന്നോടിയായ, ദൈവീക വഴികളിലൂടെ മുന്നമേ നടന്നവൻ ആയ യോഹന്നാൻ സ്നാപകന്റെ ജീവിതത്തിനെ പരാമർശിക്കുന്ന വേദഭാഗം ആണ് നമ്മൾ വായിച്ച് കേൾക്കുന്നത്.

നമ്മുടെ മുമ്പിലുള്ള തിരുവെഴുത്തുകളിൽ, യോഹന്നാൻ സ്നാപകന്റെ ജീവിതത്തിലെ ഒരു നിർണായക ഘട്ടം നാം കാണുന്നു. ഈ ഭാഗം വായിക്കുമ്പോൾ, ദൈവവുമായുള്ള ഒരു ബന്ധത്തിൽ ജീവിക്കുന്നതിനെക്കുറിച്ചും ദൈവരാജ്യം എങ്ങനെയാണെന്നും നമുക്ക് പഠിക്കാൻ കഴിയും.

(ഏവൻഗേലിയോൻ ഭാഗം ഒന്നുകൂടി കൃത്യമായി മനസ്സിലാക്കുവാൻ വേണ്ടി വായനയ്ക്ക് നിശ്ചയിക്കപ്പെട്ട ഭാഗത്തിനു തൊട്ടുമുമ്പുള്ള ചില വാക്യങ്ങൾ കൂടി പരാമർശിക്കുകയാണ്)

യോഹന്നാന്റെ ജീവിതം നൽകുന്ന ചില പാഠങ്ങൾ.

### യോഹന്നാൻ നേരിട്ടപ്രതിസന്ധി (7:19)

യേശു മിശിഹായാണെന്ന് നന്നായി അറിയാമായിരുന്നത് യോഹന്നാനായിരിക്കണം. അവർ ആദ്യമായി കണ്ടുമുട്ടിയപ്പോൾ യോഹന്നാൻ യേശുവിനെ തിരിച്ചറിയുകയും,തന്റെ അമ്മയുടെ ഉദരത്തിൽ,കുതിച്ചു ചാടുകയും ചെയ്തു (വി. ലൂക്കോസ് 1:44). യോഹന്നാൻ യേശുവിനെ സ്നാനപ്പെടുത്തുകയും പരിശുദ്ധാത്മാവ് അവന്റെ മേൽ ഇറങ്ങുന്നതിന് സാക്ഷ്യം വഹിക്കുകയും ചെയ്തു.

എന്നിട്ടും യോഹന്നാൻ തന്റെ ശിഷ്യന്മാരെ യേശുവിന്റ് അടുത്തക്ക് അയയ്ക്കുന്നു, “വരാനിരിക്കുന്നവൻ നീയാണോ അതോ ഞങ്ങൾ മറ്റൊരാൾക്കായി കാത്തിരിക്കണോ?”

യോഹന്നാനെ ഹെരോദാവ് രാജാവ് തടവിലാക്കി. ഒരു തണുത്ത, സെല്ലിൽ ഇരുന്നു അവൻ അത്ഭുതപ്പെടാൻ തുടങ്ങുന്നു. കൂടാതെ, യേശു, യോഹന്നാൻ കരുതിയ മിശിഹാ ആയിരുന്നില്ല എന്നുകൂടി അവൻ ചിന്തിക്കുകയാണ്. ദൈവത്തിന്റെ ന്യായവിധി കൊണ്ടുവരുന്ന, സർക്കാരുകളെ അട്ടിമറിച്ച് ദൈവരാജ്യം സ്ഥാപിക്കുന്ന ഒരു മിശിഹായെ യോഹന്നാൻ പ്രസംഗിച്ചു.

യേശു പക്ഷേ മറ്റൊന്നായിരുന്നു. താൻ തെറ്റിദ്ധരിക്കപ്പെട്ടുവെന്ന് യോഹന്നാൻ ചിന്തിക്കാൻ തുടങ്ങി. സത്യത്തിൽ ഒരു പ്രത്യേക വിധത്തിൽ പ്രവർത്തിക്കുന്ന ദൈവത്തിനെയാണ് യോഹന്നാൻ പ്രതീക്ഷിച്ചതും പ്രസംഗിച്ചതും.

പക്ഷേ, കർത്താവിൻറെ പരസ്യ ശുശ്രൂഷയിലെ പ്രവർത്തികൾ യോഹന്നാന്റെ കാഴ്ചപ്പാടുകളെ തകർത്തുകളഞ്ഞു. കഷ്ടപ്പാടുകൾ വരുമ്പോൾ എന്തുകൊണ്ട് ദൈവം അതിന് അവസാനം വരുത്തുന്നില്ല എന്ന് നമ്മൾ ചിന്തിക്കുന്ന സമയങ്ങളുണ്ട്. ദൈവത്തിന്റെ ആ നിസ്സംഗതയും പ്രവർത്തനമില്ലായ്മയും ഒക്കെയായി കാണുകയും, അവനിൽ നിന്ന്/ വിശ്വാസത്തിൽ നിന്ന് പിന്തിരിയാൻ ആളുകളെ പ്രേരിപ്പിക്കുകയും ചെയ്തേക്കാം.

ചിലർക്ക്, അവർ ആഗ്രഹിച്ചത് ദൈവം ചെയ്തിട്ടില്ല. അത് ഒരു അസുഖത്തിൽ നിന്ന് സുഖം പ്രാപിക്കുന്നതോ, അല്ലെങ്കിൽ മറ്റ് എന്തെങ്കിലും കാര്യങ്ങളോ ആയിരിക്കാം. ദൈവം പ്രവർത്തിക്കണമെന്ന് നാം ആഗ്രഹിച്ച രീതിയിൽ ദൈവം പ്രവർത്തിച്ചില്ല എന്നത് നമ്മുടെ തന്നെ വിശ്വാസത്തെ ചോദ്യം ചെയ്യാൻ കാരണമാകുന്നു.

### ശക്തനായവനെ തിരയുന്നു (7:19)

യോഹന്നാൻ ശക്തനായ ഒരു മിശിഹായെ അന്വേഷിക്കുകയായിരുന്നു ദൈവരാജ്യം ശക്തമായ വഴികളിലൂടെ/അധികാര സ്ഥാപനങ്ങളിലൂടെ നീങ്ങണമെന്ന് യോഹന്നാൻ ആഗ്രഹിച്ചു.

യോഹന്നാനെ കേൾക്കാൻ പുറത്തിറങ്ങിയ ആളുകൾക്ക് അധികാരം കാണാൻ / ശക്തന്മാരായ അധികാരികളെ കാണാൻ ആഗ്രഹമുണ്ടായിരുന്നു. അവർ സാധാരണയായി മൃദുലമായ വസ്ത്രം ധരിച്ച ആളുകളെ - അധികാരത്തിലിരിക്കുന്നവരും അധികാരം പ്രയോഗിക്കുന്നവരുമായ ആളുകൾ-തങ്ങളുടെ പ്രശ്നപരിഹാരകരാകാൻ നോക്കുന്ന ആളുകളായിരുന്നു.

അധികാരത്താൽ നാം വശീകരിക്കപ്പെട്ടിരിക്കുന്നു. വർദ്ധിച്ചുവരുന്ന അധികാര ഉപയോഗം വലിയ സമാധാനം നൽകുന്നില്ലെങ്കിലും, അധികാരം സമാധാനം കൊണ്ടുവരുമെന്ന വാദം പലപ്പോഴും പലയിടങ്ങളിൽ നിന്നും കേൾക്കാം. മിക്കപ്പോഴും മാതാപിതാക്കൾ തങ്ങളുടെ കുട്ടികളെ നിയന്ത്രിക്കാൻ അധികാരത്തെയും കഠിനമായ സ്നേഹത്തെയും ആശ്രയിക്കുന്നു. പക്ഷേ ഈ അധികാരവും കഠിനമായ സ്നേഹവും ശക്തമായ ബന്ധം കെട്ടിപ്പടുക്കുന്നതിനുള്ള പാതയല്ലെന്നു നാം മനസ്സിലാക്കേണ്ടതുണ്ട്.

പക്ഷേ, നമ്മുടെ കർത്താവ് അധികാരം/ ശക്തി നിരസിക്കുന്നു. പകരം അവൻ സ്നേഹിക്കുന്നു. ദൈവരാജ്യം ശക്തിയുടെ രാജ്യമല്ല അത് സ്നേഹത്തിന്റെ രാജ്യമാണ്. സ്നേഹത്താൽ ജീവിതങ്ങൾ മാറുന്നു, ലോകങ്ങൾ രൂപാന്തരപ്പെടുന്നു.

### ദൈവരാജ്യത്തിന്റെ അനുഭവം (7:21-22)

യോഹന്നാൻ കാണാതെ പോയത്, തൻറെ കാലത്ത്, തന്നെ ചുറ്റുപാടുകളിൽ തന്നെ ദൈവരാജ്യം സ്ഥാപിക്കപ്പെടുന്നു എന്നതാണ്.

ആയതിൻറെ സ്ഥാപനത്തിനു വേണ്ടി സ്നേഹം അതിന്റെ പരിവർത്തന ശക്തി പ്രയോഗിക്കുകയായിരുന്നു. ആ ഭൂമികയിൽ ജീവിതങ്ങൾ സമ്പൂർണമാകുകയായിരുന്നു.

ചുറ്റും നോക്കി എന്താണ് സംഭവിക്കുന്നതെന്ന് കാണാൻ യേശു യോഹന്നാന്റെ ശിഷ്യന്മാരോട് ആവശ്യപ്പെടുന്നു. (7:22, 23) അന്ധർ കാഴ്ച പ്രാപിച്ചു, മുടന്തർ നടക്കുന്നു, കുഷ്ഠരോഗികൾ ശുദ്ധീകരിക്കപ്പെടുന്നു, ബധിരർ കേൾക്കുന്നു, മരിച്ചവർ ഉയിർത്തെഴുന്നേൽക്കുന്നു, ദരിദ്രർ അവരുടെ അടുക്കൽ സന്തോഷവാർത്ത അറിയിക്കുന്നു.

ദൈവം അമ്പരപ്പിക്കുന്ന വഴികളിലൂടെ സഞ്ചരിക്കുകയായിരുന്നു. നമ്മൾ ആരും പ്രതീക്ഷിക്കാത്ത വഴികളിലൂടെയാണ് ദൈവം തന്റെ പദ്ധതികൾ പലപ്പോഴും നിറവേറ്റുന്നത്. (യെശയ്യാ 55:8 എന്റെ വിചാരങ്ങൾ നിങ്ങളുടെ വിചാരങ്ങൾ അല്ല; നിങ്ങളുടെ വഴികൾ എന്റെ വഴികളുമല്ല എന്നു യഹോവ അരുളിച്ചെയ്യുന്നു.

55:9 ആകാശം ഭൂമിക്കുമീതെ ഉയർന്നിരിക്കുന്നതുപോലെ എന്റെ വഴികൾ നിങ്ങളുടെ വഴികളിലും എന്റെ വിചാരങ്ങൾ നിങ്ങളുടെ വിചാരങ്ങളിലും ഉയർന്നിരിക്കുന്നു.) അവന്റെ ഇഷ്ടത്തിന് തങ്ങളെത്തന്നെ വിട്ടുകൊടുത്ത് വർക്ക് ജീവിതങ്ങൾ സമ്പൂർണമാക്കപ്പെടുകയും മാറ്റപ്പെടുകയും ചെയ്തു. ദൈവരാജ്യം ഒരു വ്യക്തിഗത തലത്തിൽ അനുഭവ വേദ്യമാവുകയായിരുന്നു.

ദൈവം നമ്മെ അത്ഭുതപ്പെടുത്തുന്നു. അധികാരത്തിന്റെയും കീഴടക്കലിന്റെയും കൂട്ടിവെക്കലിന്റയും ഇടങ്ങൾ വിൽക്കപ്പെടുകയും സ്നേഹത്തിന്റെ

യും സേവനത്തിന്റെയും ക്ഷേമത്തിന്റെയും പുതിയ ഭവന സാധ്യതകൾ തുറക്കപ്പെടുകയും ചെയ്യുന്നു.

ദൈവം ബന്ധങ്ങൾ സ്ഥാപിക്കാൻ തുടങ്ങുന്നു. സ്നേഹം ആളുകളെ സുഖപ്പെടുത്തുകയും അവരെ ഒന്നാക്കുകയും ചെയ്യുന്നു. ദൈവരാജ്യം സ്ഥാപിക്കപ്പെടുകയാണ്.

ജീവിതത്തെ ഒരു പുതിയ വീക്ഷണകോണിൽ നിന്ന് കാണുകയും ദൈവത്തിന്റെ ആശ്ചര്യങ്ങൾക്കായി മിഴിയും മനവും തുറന്നിരിക്കുകയും ചെയ്യുന്നത് വഴി, നമുക്ക് യേശുവിന്റെ നിർദ്ദേശങ്ങൾ നടപ്പിലാക്കാൻ കഴിയും.'...... എന്നിങ്ങനെ നീങ്ങൾ കാണുകയും കേൾക്കുകയും ചെയ്യുന്നത് ചെന്ന് അറിയിപ്പിൻ. എന്നതാണ് അത്.

മറ്റൊരു വാക്കിൽ, ദൈവം ചെയ്യുന്ന കാര്യങ്ങൾക്ക് സാക്ഷികളായിരിക്കുക.

യോഹന്നാൻ സ്നാപകൻ

1 അവൻ നേടിയ പ്രശസ്തി (വി.ലൂക്കോസ് 7:24-26)

'യോഹന്നാന്റെ ദൂതന്മാർ പോയശേഷം അവൻ യോഹന്നാനെക്കുറിച്ച് ജനക്കൂട്ടത്തോട് സംസാരിച്ചുതുടങ്ങി' എന്ന് ലൂക്കോസ് വെളിപ്പെടുത്തുന്നു.

വളരെ പ്രധാനപ്പെട്ട ഒരു പ്രശ്നം പരിഹരിക്കാനുള്ള മികച്ച അവസരമായിരുന്നു അത്; യോഹന്നാൻ യേശുവിന്റെ സാധുതയെ ചോദ്യം ചെയ്തു. യേശു യോഹന്നാന്റെ സാധുതയെ അഭിസംബോധന ചെയ്തു. എന്നാൽ ഇവിടെ അഭിസംബോധന ചെയ്തിരിക്കുന്നത് അവരെ മാത്രമല്ല; യേശു ജനക്കൂട്ടത്തിലേക്ക് തിരിയുന്നു. യോഹന്നാൻ സ്നാപകന്റെ വിഷയത്തിൽ നിന്നാണ് അവൻ ആരംഭിക്കുന്നത്.

യോഹന്നാനെക്കുറിച്ച് ആളുകൾ വിശ്വസിച്ചിരുന്നത് എന്താണെന്ന് തെളിയിക്കാനാണ് അദ്ദേഹത്തിന്റെ ചോദ്യങ്ങൾ.

'നീ എന്ത് കാണാനാണ് മരുഭൂമിയിലേക്ക് പോയത്?' യോഹന്നാനെക്കുറിച്ച് അവർ എന്താണ് ചിന്തിച്ചതെന്ന് ഓർക്കാൻ അവരെ സഹായിച്ചുകൊണ്ടാണ് യേശു ആരംഭിക്കുന്നത്.

ഈ ആളുകൾ യോഹന്നാന് വേണ്ടി ഭ്രാന്തൻ കാര്യങ്ങൾ ചെയ്തു. അവർ നഗരം വിട്ട് മരുഭൂമിയിലേക്ക് പുറപ്പെട്ടു. ദൈവവചനം ശ്രവിക്കാൻ 5 മിനിറ്റ് എടുക്കാത്ത ആളുകൾ നമ്മുടെ ഇടയിലുണ്ട്, എന്നിട്ടും ഈ ആളുകളെല്ലാം അവനെ കേൾക്കാനുള്ള എല്ലാ സാധ്യതകളും ഉപയോഗിച്ചു.

നീ എന്തിനാ പോയത്?

"നീ എന്ത് കാണാനാണ് മരുഭൂമിയിലേക്ക് പോയത്? കാറ്റിൽ ഇളകിയ ഞാങ്ങണ?"

ആ ഇമേജറി നമ്മൾ മനസ്സിലാക്കണം. കാറ്റ് അങ്ങോട്ടും ഇങ്ങോട്ടും പാറിപ്പോകുന്നതിനാൽ ഒരു ഞാങ്ങണ ഉറപ്പുള്ളതായി നിൽക്കില്ല. ഒരു ഞാങ്ങണ അതിന്മേൽ ചെലുത്തപ്പെടുന്ന ഏത് സമ്മർദ്ദത്തിനും കീഴടങ്ങുന്നു. ഒരു ഞാങ്ങണ ഏതെങ്കിലും ബാഹ്യശക്തിക്ക് വഴിമാറുന്നു.

നിങ്ങൾ കേൾക്കാൻ ആഗ്രഹിക്കുന്നത് നിങ്ങളോട് പറയുന്ന ഒരു മനുഷ്യനെ കേൾക്കാൻ നിങ്ങൾ പോയോ?' ഇന്ന് പലരും അതാണ് ചെയ്യുന്നത്.

ജനക്കൂട്ടം യോഹന്നാന്റെ അടുത്തേക്ക് ഒഴുകിക്കൊണ്ടിരുന്നു,അത് എന്തുകൊണ്ടെന്ന് അറിയാൻ യേശു ആഗ്രഹിക്കുന്നു. തീർച്ചയായും നമ്മൾക്കറിയാം, അവൻ പറഞ്ഞത് പലതും കേൾവിക്കാർക്ക് കേൾക്കാൻ ആഗ്രഹമില്ലാത്ത കാര്യങ്ങളായിരുന്നു. ഒട്ടും ജനപ്രീതിയില്ലാത്ത ഒരു സന്ദേശത്തെക്കുറിച്ചാണ് അവൻ പ്രസംഗിച്ചത്. അവൻ ജനങ്ങളോട് പശ്ചാത്തപിക്കാൻ പറഞ്ഞു. അവർ വേണ്ടത്ര നല്ലവരല്ലെന്ന് അവൻ ആളുകളോട് പറഞ്ഞു. അതും പോരാതെ, നിലവിലുള്ള ഭരണത്തെ പോലും അവൻ വെല്ലുവിളിച്ചു.

2 യോഹന്നാൻ സ്നാനത്തിനായി ജനത്തെ ഒരുക്കുകയായിരുന്നു. ഒരു വിജാതിയനെ പരിവർത്തനപ്പെടുത്താനുള്ള മാർഗ്ഗം ആയിരുന്നു സ്നാനം. യോഹന്നാൻ ഫലത്തിൽ ഈ യഹൂദന്മാരോടെല്ലാം അവർ അത്ര നിന്ദ്യരായ യഹൂദന്മാരാണെന്ന് പറയുകയായിരുന്നു,

അവർ യഥാർത്ഥത്തിൽ പിന്നെ എന്തിനാ പോയത്? 'എന്നാൽ നീ എന്ത് കാണാനാണ് പോയത്? ഒരു പ്രവാചകനോ?'(7:26)

അപ്പോൾ നിങ്ങൾ ദൈവത്തിന്റെ യഥാർത്ഥ വാക്കുകൾ കേൾക്കാൻ പോയോ? ഉത്തരം ഇതാണ്. 'അതെ.' അതുകൊണ്ടാണ് നിങ്ങൾ യോഹന്നാന്റെ അടുത്തേക്ക് പോയത്.

നിങ്ങൾ കേൾക്കാൻ ആഗ്രഹിക്കുന്നത് അവൻ നിങ്ങളോട് പറഞ്ഞതുകൊണ്ടല്ല നിങ്ങൾ പോയത്, നിങ്ങൾ കേൾക്കേണ്ടത് അവൻ നിങ്ങളോട് പറഞ്ഞതുകൊണ്ടാണ് നിങ്ങൾ പോയത്. ഈ ഭൂമിയിൽ സമ്പന്നനാകാൻ ആഗ്രഹിച്ചതുകൊണ്ടല്ല നിങ്ങൾ പോയത്, നിത്യതയിൽ സമ്പന്നനാകാൻ ആഗ്രഹിച്ചതുകൊണ്ടാണ് നിങ്ങൾ പോയത്.

നിങ്ങൾ ദൈവത്തിന്റെ ഒരു യഥാർത്ഥ പ്രവാചകനെ കാണാൻ പോയി. യോഹന്നാനെക്കുറിച്ച് അവർ എന്താണ് ചിന്തിച്ചതെന്ന് അവൻ അവരെ ഓർമ്മിപ്പിക്കുകയാണ്. യോഹന്നാൻ സ്നാപകൻ ദൈവം അയച്ച ഒരു പ്രവാചകനാണെന്ന് ഈ ആളുകൾക്ക് അറിയാമായിരുന്നു. യോഹന്നാൻ ദൈവവചനങ്ങളാണ് സംസാരിച്ചതെന്ന് അവർക്കറിയാമായിരുന്നു. അതായിരുന്നു അവൻ നേടിയ പ്രശസ്തി.

സ്നാനമേൽക്കേണ്ടവരാണെന്നു, പരിവർത്തന പെടേണ്ടവരാണെന്ന്... മത പ്രഭുക്കൾക്ക് അദ്ദേഹം നൽകിയ സന്ദേശം, വി.ലൂക്കോസ് 3:7-9 "അപ്പോൾ തന്നാൽ സ്നാനം ഏൽപ്പാൻ പോകുന്ന ജനക്കൂട്ടത്തോട് അവൻ പറഞ്ഞു തുടങ്ങി: "സർപ്പസന്തതികളേ, വരാനിരിക്കുന്ന ക്രോധത്തിൽ നിന്ന് ഓടിപ്പോകാൻ നിങ്ങൾക്ക് മുന്നറിയിപ്പ് നൽകിയത് ആരാണ്? 'ആകയാൽ മാനസാന്തരത്തിന് അനുസൃതമായി ഫലം കായ്ക്കുക, 'ഞങ്ങൾക്ക് ഞങ്ങളുടെ പിതാവായി അബ്രഹാം ഉണ്ട്' എന്ന് സ്വയം പറയാൻ തുടങ്ങരുത്, കാരണം ഈ കല്ലുകളിൽ നിന്ന് അബ്രഹാമിന് മക്കളെ വളർത്താൻ ദൈവത്തിന് കഴിയും എന്ന് ഞാൻ നിങ്ങളോട് പറയുന്നു. "തീർച്ചയായും മരങ്ങളുടെ വേരിൽ കോടാലി വെച്ചിരിക്കുന്നു; അതിനാൽ നല്ല ഫലം കായ്ക്കാത്ത എല്ലാ വൃക്ഷങ്ങളും വെട്ടി തീയിൽ ഇടുന്നു.

കാറ്റാൽ ഇളകിയ ഞാങ്ങണയേ അല്ല അവർ കേൾക്കാൻ പോയതെന്ന് വ്യക്തം. കാരണം യോഹന്നാൻ അങ്ങനെയൊരു ഞാങ്ങണ ആയിരുന്നില്ല. അവൻ ഒരു ഞാങ്ങണ ആയിരുന്നില്ലെങ്കിൽ,പിന്നെ അവൻ എന്തായിരുന്നു? 'എന്നാൽ നീ എന്ത് കാണാനാണ് പോയത്? മൃദുവസ്ത്രം ധരിച്ച ഒരു മനുഷ്യനെയോ?' അല്ല എന്നാണ് വ്യക്തമായ ഉത്തരം.

വി.മത്തായി 3:4 "ഇപ്പോൾ യോഹന്നാൻ തന്നെ ഒട്ടക രോമംകൊണ്ടുള്ള ഒരു വസ്ത്രവും അരയിൽ ഒരു തുകൽ അരക്കെട്ടും ധരിച്ചിരുന്നു. വെട്ടുക്കിളിയും കാട്ടുതേനും ആയിരുന്നു അവന്റെ ആഹാരം.

യോഹന്നാൻ ഒരു ധനികനായിരുന്നില്ല. അവൻ നല്ല വസ്ത്രം ധരിച്ചിരുന്നില്ല. മൃദുവസ്ത്രം ധരിക്കുന്നവർ രാജകൊട്ടാരങ്ങളിലാണ്! തീർച്ചയായും അവൻ അവിടെ ഉണ്ടായിരുന്നില്ല. യോഹന്നാൻ മനുഷ്യരെ പ്രീതിപ്പെടുത്തുന്ന ആളല്ലെന്ന് ആളുകൾ സമ്മതിച്ചു.

അവൻ ദൈവവചനങ്ങൾ സംസാരിച്ച ദൈവത്തിന്റെ പ്രവാചകനായിരുന്നു. അവൻ തന്റെ വാക്കുകളിലൂടെ ജനത്തിനെ ദൈവത്തിനുവേണ്ടി ഒരുക്കുകയായിരുന്നു.

**2. യോഹന്നാൻ നിർവഹിച്ച പങ്ക്** (വി. ലൂക്കോസ് 7:26ബി-28)

യോഹന്നാൻ ഒരു പ്രവാചകനായിരുന്നു. എന്നാൽ യേശു തുടരുന്നു, 'ഞാൻ നിങ്ങളോട് പറയുന്നു, ഒരു പ്രവാചകനേക്കാൾ വലിയവൻ.'

അവൻ ആരാണ്? 'ഇതാ, ഞാൻ എന്റെ ദൂതനെ നിനക്കുമുമ്പേ അയക്കുന്നു, അവൻ നിന്റെ മുമ്പിൽ നിന്റെ വഴി ഒരുക്കും എന്നു എഴുതിയിരിക്കുന്നവനെക്കുറിച്ചാണ്.' (27)

യേശു പറയുന്നു, യോഹന്നാൻ ഒരു സാധാരണ പ്രവാചകനല്ല.

മലാഖി 4:5 യഹോവയുടെ വലുതും ഭയങ്കരവുമായ നാൾ വരുന്നതിന്നു മുമ്പെ ഞാൻ നിങ്ങൾക്കു ഏലീയാപ്രവാചകനെ അയക്കും.

4:6 ഞാൻ വന്നു ഭൂമിയെ സംഹാര ശപഥംകൊണ്ടു ദണ്ഡിപ്പിക്കാതിരിക്കേണ്ടതിന്നു അവൻ അപ്പന്മാരുടെ ഹൃദയം മക്കളോടും മക്കളുടെ ഹൃദയം അപ്പന്മാരോടും നിരപ്പിക്കും.

വരാനിരിക്കുന്ന മിശിഹായുടെ വാഗ്ദാനത്തോടെയാണ് പഴയ നിയമം അവസാനിച്ചത്; ഏലിയാവ് തന്റെ മുമ്പാകെ വരുമെന്ന വാഗ്ദാനത്തോടെ. യേശു പറയുന്നു, "യോഹന്നാൻ ഒരു പ്രവാചകനേക്കാൾ ഉപരിയായിരുന്നു.."

അതുകൊണ്ട് യേശു തുടരുന്നു. (28) 'ഞാൻ നിങ്ങളോട് പറയുന്നു, സ്ത്രീകളിൽ നിന്ന് ജനിച്ചവരിൽ യോഹന്നാനെക്കാൾ വലിയ ആരുമില്ല.' യോഹന്നാനെപ്പോലെ നീതിമാനും നല്ലവനുമായ മറ്റൊരു മനുഷ്യൻ ഉണ്ടായിട്ടില്ല എന്ന് അർത്ഥമാക്കാനാണ് ആ പ്രസ്താവന. അമ്മയുടെ ഉദരത്തിൽ നിന്ന് ആത്മാവാൽ നിറഞ്ഞവൻ.. ഈ ലോകത്തിലെ സുഖസൗകര്യങ്ങൾ പൂർണ്ണമായും ഉപേക്ഷിച്ചവൻ. വിട്ടുവീഴ്ചയില്ലാതെ ദൈവവചനം സംസാരിച്ചവൻ. തന്റെ ധീരതയാൽ ഒരു രക്തസാക്ഷിയുടെ മരണം പോലും സ്വീകരിച്ചവൻ..

**4 അവൻ അനുഭവിച്ച തിരസ്കരണം (7:29-30)**

'എല്ലാ ജനങ്ങളും ചുങ്കക്കാരും ഇതു കേട്ടപ്പോൾ, യോഹന്നാന്റെ സ്നാനത്താൽ സ്നാനം ഏറ്റ ദൈവത്തിന്റെ നീതിയെ അവർ അംഗീകരിച്ചു. എന്നാൽ പരീശന്മാരും നിയമജ്ഞരും യോഹന്നാനാൽ സ്നാനം ഏൽക്കാതെ തങ്ങളെക്കുറിച്ചുള്ള ദൈവത്തിന്റെ ഉദ്ദേശ്യം നിരസിച്ചു."

മാനസാന്തരത്തിന്റെ ആവശ്യകതയെക്കുറിച്ച് യോഹന്നാൻ പ്രസംഗിക്കുന്നത് കേട്ട അവർ തങ്ങൾക്ക് ആവശ്യമുണ്ടെന്ന് സമ്മതിച്ച യേശുവിന്റെ അടുത്തേക്ക് ഓടി. അവർ "യോഹന്നാനാൽ സ്നാനമേൽക്കാതെ തങ്ങളെക്കുറിച്ചുള്ള ദൈവത്തിന്റെ ഉദ്ദേശ്യം നിരസിച്ചു." അവർ പാപികളാണെന്ന് യോഹന്നാൻ പറഞ്ഞപ്പോൾ അവർ വിശ്വസിച്ചില്ല. അതുകൊണ്ട് അവർ യോഹന്നാനെയും അവൻ ചൂണ്ടിക്കാണിച്ച യേശുവിനെയും തള്ളിക്കളഞ്ഞു.

5: ജ്ഞാനം തന്റെ മക്കളാൽ നീതീകരിക്കപെടുന്നു. നമ്മൾ ഒരു വ്യക്തിയുടെ ജ്ഞാനം അളക്കുന്നത് അവർ ചെയ്യുന്ന പ്രവൃത്തിയിലൂടെയാണ്. നമ്മൾക്ക് അറിയാവുന്നതല്ല ജ്ഞാനം. നമ്മൾക്ക് അറിയാവുന്നത് കൊണ്ട് നമ്മൾ ചെയ്യുന്നതാണ് ജ്ഞാനം.

സഭാപ്രസംഗകനേക്കാൾ നന്നായി ആരും ഇത് വിശദീകരിച്ചിട്ടില്ല. സഭാപ്രസംഗി 12:13 എല്ലാറ്റിന്റെയും സാരം കേൾക്കുക; ദൈവത്തെ ഭയപ്പെട്ടു അവന്റെ കല്പനകളെ പ്രമാണിച്ചുകൊൾക; അതു ആകുന്നു സകലമനുഷ്യർക്കും വേണ്ടുന്നതു.

12:14 ദൈവം നല്ലതും തീയതുമായ സകലപ്രവൃത്തിയെയും സകല രഹസ്യങ്ങളുമായി ന്യായവിസ്താരത്തിലേക്കു വരുത്തുമല്ലോ. ജ്ഞാനം എന്നത് നമ്മൾക്കറിയാവുന്നതല്ല, നിങ്ങൾക്ക് അറിയാവുന്നത് കൊണ്ട് നമ്മൾ ചെയ്യുന്നതാണ്.

പാറമേൽ വീട് പണിത ജ്ഞാനിയെപ്പോലെ, കേൾക്കുകയും കേട്ടത് പ്രവർത്തിക്കുകയും ചെയ്യുന്ന മനുഷ്യനാണ് ജ്ഞാനിയെന്ന് യേശു നമ്മെ പഠിപ്പിക്കുന്നു. എന്നാൽ മണലിൽ വീടു പണിത വിഡ്ഢിയെപ്പോലെ കേൾക്കുന്നവനും അതനുസരിച്ച് പ്രവർത്തിക്കാത്തവനുമാണ് വിഡ്ഢി.

അതേ ജ്ഞാന സങ്കൽപ്പമാണ് ഇവിടെ യേശു സ്വീകരിക്കുന്നത്. നമ്മൾ അത്രയും ജ്ഞാനികളാണെന്ന് നമ്മൾ കരുതുന്നു. വ്യക്തമായി ഒരു പ്രവാചകനെ അനുസരിക്കുന്നതിൽ, ദൈവമുമ്പാകെ പാപം സമ്മതിക്കുന്നതിൽ ആ ദൈവികതയെ പിന്തുടരുന്നതിൽ നമ്മൾ പരാജയപ്പെടുന്നു.

ആയതിനാൽ പരിശുദ്ധാത്മ നൽവരം സ്വീകരിച്ചിട്ടുള്ള നമ്മളോരോരുത്തരും തിരുവചനം കേട്ട് സ്വീകരിച്ച അതിന് അനുസരണമായി ജീവിതം ക്രമപ്പെടുത്തുകയും അങ്ങനെ ദൈവീക ജ്ഞാനം നമ്മളിൽ നിറഞ്ഞ് ദൈവവചനം നമ്മളാൽ മഹത്വീകരിക്കപ്പെടുകയും ചെയ്യേണ്ടത് ആവശ്യമാകുന്നു.



## റോയ് ഫിലിപ് അന്തരിച്ചു

പത്തനംതിട്ട: മലയാള മനോരമ പത്തനംതിട്ട സീനിയർ കോ ഓർഡിനേറ്റിങ് എഡിറ്റർ റോയ് ഫിലിപ് (58) അന്തരിച്ചു. സംസ്കാരം പ്രക്കാനം സെന്റ് മേരീസ് ഓർത്തഡോക്സ് വലിയ പള്ളിയിൽ നടത്തി.

മനോരമയിൽ 35 വർഷം സേവനമനുഷ്ഠിച്ച റോയ് 2011-ൽ പാലക്കാട് കോ ഓർഡിനേറ്റിങ് എഡിറ്ററായി. 2017 മുതൽ പത്തനംതിട്ട സീനിയർ കോ ഓർഡിനേറ്റിങ് എഡിറ്ററാണ്. കോട്ടയം, കോഴിക്കോട്, തിരുവനന്തപുരം യൂണിറ്റുകളിലും പ്രവർത്തിച്ചിട്ടുണ്ട്. 1987 ലാണ് മലയാള മനോരമ പത്രാധിപ സമിതിയിൽ ചേർന്നത്.

പത്തനംതിട്ട പ്രക്കാനം തുണ്ടിയത്ത് പരേതരായ ടി.സി.ഫിലിപ്പോസിന്റെയും (മുൻ റെയിൽവേ ഉദ്യോഗസ്ഥൻ) കുളത്തൂപ്പുഴ ചന്ദനക്കാവ് പുത്തൻപുരയ്ക്കൽ ലീലാമ്മയുടെയും മകനാണ്. കുമ്പളാംപൊയ്ക പുതുച്ചിറ ജോ വില്ലയിൽ പി. ഇ. ഏബ്രഹാമിന്റെ മകൾ സൂസൻ (ജിജ) ആണു ഭാര്യ. മക്കൾ: ആൻ റോയ് ഫിലിപ് (അസി. മാനേജർ, ഫെഡറൽ ബാങ്ക്, പുണെ), ഫിലിപ് റോയ് (ഐഡിഎഫ്സി ഫസ്റ്റ് ബാങ്ക്, കൊച്ചി). മരുമകൻ: കോട്ടയം മാങ്ങാനം വേലങ്ങാട്ട് അരുൺ ചെറിയാൻ വർക്കി (സോഫ്റ്റ്‌വെയർ എൻജിനീയർ, സ്ലംബർഗർ, പുണെ).



**എറണാകുളം സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രലിൽ നടന്ന പെന്തിക്കോസ്തി പെരുന്നാൾ ശുശ്രൂഷകൾക്ക് പ. കാതോലിക്കാ ബാവാ മുഖ്യകാർമികത്വം വഹിച്ചു.**

**ജോർജിയിൽ നടന്ന റ്റിബ്ലിസി ഗ്രാൻഡ് പ്രിസ് കരാട്ടെ ഇന്റർനാഷണൽ കോമ്പറ്റിഷനിൽ യോഹന്നാൻ ചാക്കോ പീറ്റർ ഭാരതത്തിനു വേണ്ടി രണ്ടു സ്വർണ്ണ മെഡൽ കരസ്ഥമാക്കി. മസ്കറ്റ് ഗാല സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമാണ്.**



Church Calendar

# His Messenger

## St. Luke 7:27-35



Fr Nithin V Rajan

Messenger is the one who brings messages, which can be delighting or disappointing. Messenger is sent with a specify task to be accomplished. It can be a word or a deed. In today's Gospel portion we see Jesus talking about such a messenger who was sent before Jesus Christ to prepare a way for Him. The messenger is none other than John the Baptist. We see this foretold in ***Malachi 3:1*** *"I will send my messenger, who will prepare the way before me. Then suddenly the Lord you are seeking will come to his temple; the messenger of the covenant, whom you desire, will come," says the Lord Almighty*.

**Is he the Messenger or the Messiah?**

***St Luke 7:27*** *"This is he, of whom it is written, Behold, I send my messenger before thy face, which shall prepare thy way before thee".*

There were lots of questions in the minds of the people about their waiting for the Messiah. *St.* ***Matthew 16: 13-16*** *"When Jesus came to the region of Caesarea Philippi, he asked his disciples, "Who do people say the Son of Man is?" They replied, "Some say John the Baptist; others say Elijah; and still others, Jeremiah or one of the prophets." "But what about you?" he asked. "Who do you say I am?" Simon Peter answered, "You are the Christ, the Son of the living God."* Here we see that Jesus is trying to understand what the people and His Apostles have understood about His identity. Jesus in His teaching time tries to make them understand that he is the messiah they were waiting for from ages. He makes them knowledgeable by quoting the scriptures that He is not the fore runner of the messiah but the Messiah Himself.

As Christ came as a humble and simple human being in flesh, it was difficult especially for the learned Jews even thou they knew the scriptures well they were trying to be blind to the truth. Christ is trying to make them understand who He is.

**Greatness in the Kingdom**

*St Luke 7:28 "For I say unto you, among those that are born of women there is not a greater prophet than John the Baptist: but he that is least in the kingdom of God is greater than he".*

The greatness of John the Baptist came because he was the one given the task of announcing Jesus Christ to the world. All of the prophets before John longed to see the day when their prophecies came to pass. Only John prophesied and then lived to see it unfold. His greatness came because of his role as the forerunner of His Master.

'None born of women is 'greater than John the Baptist.' But that doesn't qualify him to be greatest in the Kingdom of heaven.

If we as Christian people think that we have put on Jesus Christ by baptism and in Him have received the kingdom and the new life-power, there still remains a very big question, how much and how faithfully we have multiplied the gifts or talents we have received. Because we will not be judged according to human standards but will be looked according to heavenly standards. Greatness lies in our desiring Gods plan and fostering them in our lives. From whom more is given more will be asked of. This is the pre-qualification for the greatness in His Kingdom 'He that will be great among you, let him be your minister.' It talks about servant leadership and attitude. As Christ said "I have not come to be served but to serve"

Inner beauty is more preferred in His Kingdom than external beauty.

**Choosing to be blind**

***St. Luke 7:29-35*** *"And all the people that heard him, and the publicans, justified God, being baptized with the baptism of John. But the Pharisees and lawyers rejected the counsel of God against themselves, being not baptized of him. And the Lord said, whereunto then shall I liken the men of this generation? and to what are they like? They are like unto children sitting in the marketplace, and calling one to another, and saying, We have piped unto you, and ye have not danced; we have mourned to you, and ye have not wept. For John the Baptist came neither eating bread nor drinking wine; and ye say, He hath a devil. The Son of man is come eating and drinking; and ye say, Behold a gluttonous man, and a winebibber, a friend of publicans and sinners!"*

Here Jesus tries to explain how adamant they were to receive the Word of God. When John the Baptist preached the words of repentance they were not ready to listen. They made their ears deaf that they would respond in an adamant way of doing things as they know they have to change but not willing to accept the change saying it doesn't mean to us. They just shut their eyes and tried to say it's the darkness and there is no light.

John the Baptist was totally away from the society as he lived in the wilderness and ate locust and wild honey. But Jesus Christ lived in the society as a common man. Yet they rejected both of them by calling them as different category to hold on to their own vain pride.

Here it is all about the inner man, there is a choice to accept or reject the call of God. It is not about who says, it's all about what is said. In the Garden of Eden there was choice given to Adam and Eve they could have resisted the temptation and remained in the Glory of the time. Adam blamed Eve and Eve blamed the serpent for their fall. But the fall was their choice for vanity promised by the devil. As human we also sometimes choose the vanity of the passing world forgetting the glory to which we were created for. Our choice matters. When we are confused we need to seek the counsel of The Holy Spirit to lead us.

Pick a way. Either the way of John the Baptist or the way of Jesus Christ is fine. But whichever way we choose. Don't criticize. Don't condemn. Don't accuse as both ways lead to the same destination.

John the Baptist and Jesus Christ both did the task they were sent for, though both of them approached it in different ways.

We can choose any ways but all ways should help us reach our destiny that is the Kingdom of God. Amen.

❑



# ഇഞ്ചക്കാട്ട് ഇ. കെ. ജോർജ് കോർഎപ്പിസ്കോപ്പാ അന്തരിച്ചു

വെള്ളൂർ (പാമ്പാടി): കോട്ടയം ഭദ്രാസനത്തിലെ സീനിയർ വൈദികൻ ഇഞ്ചക്കാട്ട് ഇ. കെ. ജോർജ് കോർഎപ്പിസ്കോപ്പാ അന്തരിച്ചു. സംസ്കാരം പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായുടെ മുഖ്യ കാർമികത്വത്തിൽ വെള്ളൂർ സെന്റ് തോമസ് ഓർത്തഡോക്സ് പള്ളിയിൽ നടത്തി.

കോട്ടയം ഭദ്രാസനത്തിലെ വിവിധ ദേവാലയങ്ങളിൽ വികാരിയായിരുന്നു. കോട്ടയം ഭദ്രാസന കൗൺസിൽ അംഗം, ഗാന്ധിനഗർ കാരുണ്യനിലയം സെക്രട്ടറി, പാമ്പാടി എം.എം. ഐ.ടി.സി. സെക്രട്ടറി, അഖില മലങ്കര മർത്ത മറിയം സമാജം വൈസ് പ്രസിഡന്റ്, സഭാ സംരക്ഷണ സമിതി കൺവീനർ, പുതുപ്പള്ളി പാറേട്ട് ആശുപ്രതി സെക്രട്ടറി, സഭാ മാനേജിങ് കമ്മിറ്റി അംഗം, പുതുപ്പള്ളിപള്ളി സഹവികാരി എന്നീ നിലകളിൽ പ്രവർത്തിച്ചു.

ഭാര്യ: അയ്മനം തേക്കേത്തട്ടിൽ പതിനെട്ടിൽ പരേതയായ ശോശാമ്മ. മക്കൾ: ജീമോൻ (ഗവ. കോൺട്രാക്ടർ), ജിസ് (ഭിലായ്). മരുമക്കൾ: കുണ്ടറ മാൻതോട്ടത്തിൽ ആശ, ജോണിക്കുട്ടി (സ്റ്റീൽ അതോറിറ്റി ഓഫ് ഇന്ത്യ, ഭിലായ്).



കുഴിമറ്റം സെന്റ് ജോർജ് പള്ളിയിൽ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായ്ക്കൊപ്പം ഫാ. ഇ. കെ. ജോർജ് ഇഞ്ചക്കാട്ടിൽ.

## സഭൈക്യ കാംക്ഷി

### ഫാ. ഡോ. എം. ഒ. ജോൺ
**(സഭാ വൈദികട്രസ്റ്റി)**

ബഹുമാനപ്പെട്ട ഇഞ്ചക്കാട്ട് ഇ കെ ജോർജ് കോർ എപ്പിസ്കോപ്പാ യാത്രയായി. ജീവിതാവസാനം വരെ കർമ്മനിരതനായിരുന്ന ഒരു ശ്രേഷ്ഠാചാര്യൻ ആയിരുന്നു അദ്ദേഹം. പ്രശ്നകലുഷിതമായിരുന്ന ഒരു കാലഘട്ടത്തിൽ ദീർഘകാലം പുതുപ്പള്ളി പള്ളി വികാരിയായി അദ്ദേഹം സേവനമനുഷ്ഠിച്ചു. അവിടെ അനേക പ്രതിസന്ധികൾ അഭിമുഖീകരിക്കേണ്ടിവന്നപ്പോൾ ധീരവും ശക്തവുമായ നിലപാട് സ്വീകരിച്ച് മലങ്കര സഭയുടെ ഒരു മുന്നണി പോരാളിയെപ്പോലെ അദ്ദേഹം നിലകൊണ്ടു.

ഇഞ്ചക്കാട് അച്ചന്റെ മാതാവ് വട്ടക്കുന്നേൽ കുടുംബാംഗം ആയിരുന്നു. കാലം ചെയ്ത പരിശുദ്ധ മാത്യൂസ് പ്രഥമൻ ബാവായുമായി നല്ല ബന്ധം അദ്ദേഹം പുലർത്തിയിരുന്നു. സുപ്രീംകോടതിയിൽ 1990 കാലഘട്ടത്തിൽ സഭാ കേസ് നടക്കുന്ന അവസരത്തിൽ ബാവാ തിരുമേനിയുടെ പ്രത്യേക താൽപര്യപ്രകാരം അദ്ദേഹം ഡൽഹിയിൽ ക്രമമായി പോയി വക്കീലന്മാരെ കാണുകയും കേസിനാസ്പദമായ രേഖകൾ കോട്ടയത്തുനിന്ന് ഡൽഹിയിൽ എത്തിക്കുകയും ചെയ്തു.

മലയാള മനോരമ പത്രാധിപർ കെ.എം. മാത്യുവും അൽമായട്രസ്റ്റി പി സി എബ്രഹാമും ഒന്നിച്ച് അദ്ദേഹം പ്രവർത്തിച്ചു. അഡ്വക്കേറ്റ് നരിമാനുമായും നല്ല ബന്ധം സ്ഥാപിച്ചു. എല്ലാവരുടെയും കൂട്ടായ പ്രവർത്തനം മൂലം 1995–ൽ സുപ്രീംകോടതിയിൽ നിന്നും മലങ്കര സഭയ്ക്ക് അനുകൂലമായ വിധി ഉണ്ടായി.

സഭാകേസു കാര്യങ്ങൾ സംബന്ധിച്ചും അതിന്റെ നടത്തിപ്പ് സംബന്ധിച്ചും അദ്ദേഹത്തിന് ശരിയായ ധാരണ ഉണ്ടായിരുന്നു. മലങ്കരസഭയുടെ സ്വാതന്ത്ര്യം സംബന്ധിച്ച യഥാർത്ഥ ബോധമുണ്ടായിരുന്ന അദ്ദേഹം എല്ലാവരെയും ഉൾക്കൊണ്ട് സഭയിൽ ശാശ്വത സമാധാനം ഉണ്ടായി കാണുവാൻ ആഗ്രഹിച്ചു.

അദ്ദേഹത്തിന്റെ പാവനസ്മരണയ്ക്ക് മുമ്പിൽ ആദരാഞ്ജലികൾ അർപ്പിക്കുന്നു. പ്രാർത്ഥനയോടെ അനുശോചനം രേഖപ്പെടുത്തുന്നു. 'ദൈവത്തിന്റെ പുരോഹിതാ സമാധാനത്തോടെ പോവുക.'

## സമർപ്പിത ജീവിതത്തിന്റെ ഉദാത്ത മാതൃക

### ടൈറ്റസ് വർക്കി
**(മുൻ പ്രിൻസിപ്പൽ, കെ. ജി. കോളജ്, പാമ്പാടി)**

സമർപ്പിത ജീവിതത്തിന്റെ ഉദാത്തമായ മാതൃക സൃഷ്ടിച്ച വൈദിക ശ്രേഷ്ഠനായിരുന്നു അന്തരിച്ച ഇ. കെ. ജോർജ് ഇഞ്ചക്കാട്ട് കോറെപ്പിസ്കോപ്പ.

88–ാം വയസ്സിലും കാറോടിച്ചു കോട്ടയം മെഡിക്കൽ കോളജ് ആശുപ്രതിക്കു സമീപമുള്ള കാരുണ്യനിലയത്തിലെത്തി സേവനം ചെയ്തിരുന്ന അദ്ദേഹത്തിന്റെ നേതൃപാടവവും സേവന മനോഭാവവും എക്കാലവും ആദരിക്കപ്പെടും

കോട്ടയം മെഡിക്കൽ കോളജിൽ എത്തുന്ന രോഗികൾക്കു കൈത്താങ്ങായി ഒന്നര പതിറ്റാണ്ടായി അദ്ദേഹം ചെയ്ത സേവനപ്രവർത്തനങ്ങൾ പ്രശംസനീയമാണ്.

ബിരുദപഠനത്തിനുശേഷം ബിസിനസ് മേഖലയിൽ പ്രവർത്തിച്ച അദ്ദേഹം ഏഴു വർഷം വിദേശത്തായിരുന്നു. പിന്നീട് ദൈവികവിളിയിലൂടെ വൈദിക രംഗത്തേക്കു കടക്കുകയായിരുന്നു. ബന്ധുവും അന്നത്തെ കാതോലിക്കാ ബാവായും ആയിരുന്ന പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായുടെ അനുഗഹത്തോടെയാണ് വൈദിക പഠനത്തിലേക്കു തിരിഞ്ഞത്. കോട്ടയം ഭദ്രാസനത്തിലെ വിവിധ പള്ളികളിൽ വികരാരിയായിരിക്കെ ഒട്ടേറെ സാമൂഹിക സേവനപ്രവർത്തനങ്ങൾക്കും നേതൃത്വം നൽകി.

ഒരു വ്യാഴവട്ടക്കാലം പുതുപ്പള്ളി സെന്റ് ജോർജ് ഓർത്തഡോക്സ് വലിയപള്ളിയുടെ വികാരിയായിരുന്നു. പുതുപ്പള്ളി പാറേട്ട് ആശുപത്രിയുടെ വളർച്ചയിലും നിർണായക പങ്ക, വഹിച്ചു. പാമ്പാടി ദയറയോട് അനുബന്ധിച്ചുള്ള എല്ലാ സ്ഥാപനങ്ങളുടെയും വളർച്ചയ്ക്ക് ദയറയുടെ മുൻ മാനേജരായിരുന്ന പി. സി. യോഹന്നാൻ റമ്പാനോടൊപ്പം കൈകോർത്തു പ്രവർത്തിച്ചു

സഭാ മാനേജിങ് കമ്മിറ്റി, എം.ഒ.സി. കോളജ് ഗവേണിങ് ബോർഡ് തുടങ്ങിയവയിലൊക്കെ മികച്ച പ്രവർത്തനം കാഴ്ചവച്ചു.

## പ.ബസേലിയോസ് മാർത്തോമ്മപൗലൂസ് ദ്വിതീയൻ കാതോലിക്കാബാവായുടെ ഒന്നാം ഓർമ്മ പെരുന്നാളിനോടനുബന്ധിച്ചുള്ള മത്സരങ്ങൾ

**പ്രസംഗം, ക്വിസ്സ്, ഉപന്യാസ രചന** എന്നീ വിഷയങ്ങളിലാണ് മത്സരങ്ങൾ.

പ്രസംഗം, ക്വിസ്സ് മത്സരങ്ങൾ **വെസ്റ്റ് മങ്ങാട് മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ദേവാലയത്തിൽ ജൂലൈ 9 ശനിയാഴ്ച കാലത്ത് 10.00 മണിമുതൽ നടക്കും.** പങ്കെടുക്കുവാൻ ആഗ്രഹിക്കുന്നവർ ജൂൺ 30 ശനിയാഴ്ചക്കകം ഫോൺ ചെയ്തോ ഭദ്രാസനഅരമനയിൽ നേരിട്ടോ പേര് രജിസ്ട്രർ ചെയ്യേണ്ടതാണ്.

ഉപന്യാസ മത്സരം തയ്യാറാക്കി ലഭിക്കുന്ന രചനകൾ അടിസ്ഥാനമാക്കിയിരിക്കും. വിജയികൾക്കുള്ള പുരസ്കാരങ്ങളും ക്യാഷ് അവാർഡും ജൂലൈ 16-നു ശനിയാഴ്ച ഒന്നാം ഓർമ്മ പെരുന്നാൾ അനുസ്മരണ സമ്മേളന ത്തിൽ വെച്ച് നൽകുന്നതാണ്.

**പ്രസംഗം**: ഒന്നാം സ്ഥാനം : 5001 രൂപ, രണ്ടാം സ്ഥാനം : 3001 രൂപ, മൂന്നാം സ്ഥാനം: 2001 രൂപ

**ഉപന്യാസം, ക്വിസ്സ്**: ഒന്നാം സ്ഥാനം : 3001 രൂപ, രണ്ടാം സ്ഥാനം : 2001 രൂപ, മൂന്നാം സ്ഥാനം: 1001 രൂപ

**പൊതുവായ നിർദ്ദേശങ്ങൾ:**

1. മത്സരത്തിൽ പങ്കെടുക്കുന്നവർ ഓർത്തഡോക്സ് സഭാംഗത്വം, വയസ്സ് എന്നിവ രേഖപ്പെടുത്തിയ വികാരിയുടെ സാക്ഷ്യപത്രം ഹാജരാക്കേണ്ടതാണ്.

2. **ക്വിസ്സ് മത്സരം:** ജൂനിയർ വിഭാഗത്തിനു മാത്രം (2007 വർഷത്തിലോ അതിനു ശേഷമോ ജനിച്ചവർ)

**പ്രസംഗ മത്സരം:**10 മിനിറ്റ് സമയം-സീനിയർ വിഭാഗത്തിനു മാത്രം (2006 വർഷത്തിലോ മുമ്പോ ജനിച്ചവർ)

3. ക്വിസ്സ് മത്സരത്തിന് താഴെ പറയുന്ന ഭാഗങ്ങളിൽ നിന്ന് ചോദ്യങ്ങൾ ഉണ്ടായിരിക്കും.

1. വി. വേദപുസ്തക വിജ്ഞാനം 2. സഭാചരിത്രം 3. പൊതുവിജ്ഞാനം 4. വിശുദ്ധ കുർബ്ബാന

4. പ്രസംഗ വിഷയം മത്സരത്തിനു 10 മിനിട്ട് മുമ്പായി മാത്രമെ നൽകുകയുള്ളു.

5. **ഉപന്യാസ മത്സരം:** വിഷയം : **വ്യവഹാരരഹിത മലങ്കരസഭയും ശാശ്വത സമാധാനവും - പ. പൗലൂസ് ദ്വിതീയൻ ബാവായുടെ കാഴ്ചപ്പാടുകളും നിലപാടുകളും.**

6. ഉപന്യാസമത്സരത്തിന് A4 Size പേപ്പറിൽ പത്ത് പുറത്തിൽ കവിയാതെ ഒരു വശത്ത് മാത്രം എഴുതി തയ്യാറാക്കിയ മൗലികമായ രചനകൾ താഴെ നൽകിയിട്ടുള്ള വിലാസത്തിൽ ജൂലൈ 9 ശനിയാഴ്ചയോ അതിനു മുമ്പോ ലഭിക്കുന്ന വിധത്തിൽ തപാലിൽ അയച്ചു തരികയോ ഭദ്രാസന അരമനയിൽ നേരിട്ട് ഏൽപ്പിക്കുകയോ ചെയ്യണം. ഡി.റ്റി.പി ചെയ്ത രചനകൾ സ്വീകരിക്കുന്നതല്ല. അയക്കുന്ന കവറിനു മുകളിൽ ഉപന്യാസ മത്സരം എന്ന് പ്രത്യേകം എഴുതേണ്ടതാണ്. രചന നിർവ്വഹിച്ചിട്ടുള്ളത് ഓർത്തഡോക്സ് സഭാംഗമായ വ്യക്തിയാണെന്നുള്ള ഇടവക വികാരിയുടെ സാക്ഷ്യപത്രവും രചയിതാവിന്റെ പേര് , വിലാസം, ഫോൺ നമ്പർ എന്നിവ രേഖപ്പെടുത്തിയിട്ടുള്ള ഫേസിംങ്ഷീറ്റും വെച്ചിരിക്കണം. സമ്മാനർഹമായ രചനകളുടെ പ്രസാധനാവകാശം പ്രോഗ്രാം കമ്മിറ്റിയിൽ നിക്ഷിപ്തമായിരിക്കും

രചനകൾ അയച്ചു തരേണ്ട വിലാസം: **The Program Convenor, H.H. Baseliose Marthoma Paulose - II Memorial Feast, Bishop's House, Arthat (P.O),Thrissur (Dt.) , Pin - 680521.**

7. മത്സരങ്ങൾ സംബന്ധിച്ച എല്ലാ തീരുമാനങ്ങളും, സമയം, സ്ഥലം തുടങ്ങിയ കാര്യങ്ങളിൽ ആവശ്യമായി വരുന്ന മാറ്റങ്ങളും പ്രോഗ്രാം കമ്മിറ്റിയുടേയും, ജൂറി പാനലിന്റേയും തീരുമാനത്തിന് വിധേയമായിരിക്കും.

8. കൂടുതൽ വിശദാംശങ്ങൾക്ക് താഴെ കാണുന്ന ഫോൺ നമ്പറുകളിൽ ബന്ധപ്പെടാവുന്നതാണ്. **1. Fr. Luke Babu: 62827653412. 2. Dr. Rejimon. P. M : 9447454135, 3. Poly K. P.: 94957123934. 4. Stephen Pulikkottil: 9447886868**

## പത്രോസ് പി. മത്തായി അന്തരിച്ചു



തിരുവനന്തപുരം: പ്രമുഖ സ്പോർട്സ് സംഘാടകനും സ്പോർട്സ് അതോറിറ്റി ഓഫ് ഇന്ത്യ (സായ്) മുൻ എക്സിക്യൂട്ടീവ് ഡയറക്ടറും സെക്രട്ടറിയും കേരള സർവകലാശാല കായിക വിഭാഗം മേധാവിയുമായിരുന്ന പത്രോസ് പി. മത്തായി (86) അന്തരിച്ചു. സംസ്കാരം പാറ്റൂർ ഓർത്തഡോക്സ് പള്ളിയിൽ നടന്നു.

1982-ലെ ഡൽഹി ഏഷ്യൻ ഗെയിംസിന്റെ ഡപ്യൂട്ടി സെക്രട്ടറി, കേരള സർവകലാശാല കായികവിഭാഗം ഡീൻ ഫാക്കൽറ്റി, മദ്രാസ് വൈഎംസിഎ കോളജ് ഓഫ് ഫിസിക്കൽ എജ്യുക്കേഷൻ പ്രഫസറും പ്രിൻസിപ്പലും തുടങ്ങിയ പദവികൾ വഹിച്ചു. കായിക ക്ഷമതയ്ക്കുള്ള ദേശീയ പുരസ്കാരം 1965-ൽ നേടി.

പത്തനംതിട്ട മാഴവാഞ്ചേരി മഠത്തിൽ പത്രോസ് മത്തായിയുടെയും കുഞ്ഞന്നാമ്മയുടെയും മകനാണ്. ഭാര്യ: അച്ചാമ്മ മത്തായി. മക്കൾ: വിനു പത്രോസ് (സ്ഥാപക ഡയറക്ടർ, ഗോ കൺസൽറ്റിങ്, കൊച്ചി), പ്രിയ തോമസ്. മരുമക്കൾ: ഷീല മാത്യു (ഡയറക്ടർ, ഗ്രാജ്വേറ്റ് ഓവർസീസ്, കൊച്ചി), മോട്ടി ജോൺ തോമസ് (ഐബിഎം, ബെംഗളൂരു ).

## നന്മ നിറഞ്ഞ വഴികാട്ടി ഓർമയിലേക്ക്...

### ഷൈനി വിൽസൺ

ഞങ്ങളുടെ തലമുറയിലെ കായിക താരങ്ങൾക്ക്, പ്രത്യേകിച്ചും അത്‌ലീറ്റുകൾക്ക് ഒരു രക്ഷിതാവിന്റെ സ്ഥാനത്തായിരുന്നു പത്രോസ് മത്തായി സാർ. ഒരേ സമയം കർക്കശക്കാരനും സ്നേഹനിധിയുമായ വഴികാട്ടി.

1982ൽ പാലാ അൽഫോൻസ കോളജിൽ പ്രീഡിഗ്രിക്കു ചേരുമ്പോഴാണ് കേരള സർവകലാശാല കായിക വിഭാഗം മേധാവിയായിരുന്ന അദ്ദേഹവുമായുള്ള പരിചയം തുടങ്ങുന്നത്. അന്നു കേരള സർവകലാശാലയുടെ ഭാഗമായിരുന്ന ഞങ്ങളുടെ കോളജൊക്കെ അടുത്ത വർഷമാണ് എംജി സർവകലാശാലയ്ക്കു കീഴിലാകുന്നത്. 1982 ഡൽഹി ഏഷ്യൻ ഗെയിംസിലെ സംഘാടകനായും സാറുണ്ടായിരുന്നു. ഞാനും ഏഷ്യൻ ഗെയിംസിൽ മത്സരിച്ചിരുന്നു. അടുത്ത വർഷം കാനഡയിൽ നടന്ന ലോക യൂണിവേഴ്സിറ്റി ഗെയിംസിലേക്കു തിരഞ്ഞെടുക്കപ്പെട്ട വിവരം എന്നെ അറിയിക്കുന്നത് അദ്ദേഹമാണ്. 5 അംഗ ഇന്ത്യൻ ടീമിലെ ഏക മലയാളിയായിരുന്നു ഞാൻ. ചെറുപ്രായത്തിൽ ഒരു രാജ്യാന്തര ഗെയിംസിനായി പോകുമ്പോഴുള്ള പരിഭ്രമം മറികടക്കാൻ എല്ലാ കാര്യത്തിനും വഴികാട്ടിയായത് പത്രോസ് സാറാണ്. പിന്നീട് എഫ്സിഐയിൽ ജോലി കിട്ടി ഞാൻ തിരുവനന്തപുരത്ത് എത്തിയപ്പോൾ യൂണിവേഴ്സിറ്റി സ്റ്റേഡിയത്തിൽ പരിശീലനത്തിനു സൗകര്യം ഒരുക്കിത്തന്നു. ഒരു കായിക സംഘാടകൻ എന്ന നിലയിൽ അദ്ദേഹം ഏറെ തിളങ്ങിയത് 1987-ൽ തിരുവനന്തപുരത്തു നടന്ന ദേശീയ ഗെയിംസിലാണ്. 4 സ്വർണവുമായി ഞാൻ ഗെയിംസിലെ മികച്ച താരമായപ്പോൾ അങ്ങേയറ്റം സന്തോഷിച്ചവരിലൊരാളും അദ്ദേഹമാണ്.



സായ് എക്സിക്യൂട്ടീവ് ഡയറക്ടർ സ്ഥാനത്തെത്തിയപ്പോഴും പത്രോസ് സാർ മലയാളി കായികതാരങ്ങളുടെയെല്ലാം രക്ഷിതാവായി തുടർന്നു. ഡൽഹിയിലെ ദേശീയ ക്യാംപിൽ ഉള്ളപ്പോൾ ഇടയ്ക്കു ഞങ്ങൾ അദ്ദേഹത്തിന്റെ ഓഫിസിൽ പോകും. നാട്ടിലേക്ക് ഫോൺ ചെയ്യുന്നതൊക്കെ അവിടെ നിന്നാണ്. ഇടയ്ക്കിടെ അദ്ദേഹം ക്യാംപിലെത്തും. മലയാളി താരങ്ങളുടെ പരിശീലനമൊക്കെ പ്രത്യേകം ശ്രദ്ധിക്കുമായിരുന്നു. കായിക താരങ്ങളുടെ കുടുംബങ്ങളുമായും ആഴത്തിലുള്ള ബന്ധം അദ്ദേഹം കാത്തു സൂക്ഷിച്ചു.

ഏതു പ്രതിസന്ധിയിലും പ്രശ്നങ്ങളിലും ഞങ്ങൾക്ക് അദ്ദേഹത്തിന്റെ സഹായം തേടാമായിരുന്നു. അതാരായാലും കഴിയാവുന്നതെല്ലാം അദ്ദേഹം ചെയ്തിരിക്കും. കേരള യൂണിവേഴ്സിറ്റി കായിക വകുപ്പ് മേധാവിയായിരിക്കെ, സാമ്പത്തികമായടക്കം ബുദ്ധിമുട്ടനുഭവിച്ചിരുന്ന പല താരങ്ങളെയും അദ്ദേഹം സഹായിച്ചതായും കേട്ടിട്ടുണ്ട്. സ്പോർട്സിനോടുള്ള അടങ്ങാത്ത ഇഷ്ടമായിരുന്നു അതിന്റെയെല്ലാം അടിസ്ഥാനം. നന്മ നിറഞ്ഞ ഒരു വഴികാട്ടിയാണ് ഓർമയാകുന്നത്.



പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വീതീയൻ കാതോലിക്കാ ബാവായുടെ ഓർമയ്ക്കായി എറണാകുളം സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രലിൽ ആരംഭിക്കുന്ന സാന്ത്വനം ജീവകാരുണ്യ പദ്ധതി പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്തു. ഇടവക വികാരി ഫാ. സി. എം രാജു, സാജു പി. പനയ്ക്കൽ, ജോസഫ് ഏലിയാസ് എന്നിവർ പ്രസംഗിച്ചു.




കാതോലിക്കേറ്റ് & എം.ഡി. സ്കൂൾസ് കോർപ്പറേറ്റ് മാനേജ്മെന്റിന്റെ കീഴിലുള്ള സ്കൂളുകളിൽ നടപ്പാക്കുന്ന പരിസ്ഥിതി പദ്ധതികളുടെ ഉദ്ഘാടനം വെണ്ണിക്കുളം സെന്റ് ബഹനാൻസ് സ്കൂളിൽ കോർപറേറ്റ് മാനേജർ ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് നിർവഹിച്ചു. അസോസിയേഷൻ സെകട്ടറി അഡ്വ. ബിജു ഉമ്മൻ, ഗവേണിംഗ് ബോർഡ് സെക്രട്ടറി സതീഷ് മാണിക്കശ്ശേരിൽ, പഞ്ചായത്ത് പ്രസിഡന്റ സൗമ്യ ജോബി എന്നിവർ സമീപം.




ലോക പരിസ്ഥിതി ദിനത്തോടനുബന്ധിച്ച് പരുമല സെമിനാരിയിൽ നടന്ന ചടങ്ങിൽ ഡോ. മാത്യൂസ് മാർ തിമോത്തിയോസ് മെത്രാപ്പോലീത്ത വൃക്ഷത്തൈ നട്ടു. പരുമല സെമിനാരി മാനേജർ കെ. വി. പോൾ റമ്പാൻ സമീപം.




## പരിശുദ്ധ പൗലോസ് ദ്വിതീയൻ ബാവായുടെ ഓർമ്മപ്പെരുന്നാൾ: യോഗം ചേർന്നു

കോട്ടയം: പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ ഒന്നാം ഓർമ്മപ്പെരുന്നാൾ നടത്തിപ്പു സംബന്ധിച്ച ആലോചനാ യോഗം ദേവലോകം കാതോലിക്കേറ്റ് അരമന ചാപ്പലിൽ ചേർന്നു. പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ അധ്യക്ഷത വഹിച്ചു. ജൂലൈ 11, 12 തീയതികളിൽ നടത്തപ്പെടുന്ന പെരുന്നാളിന്റെ വിപുലമായ ക്രമീകരണങ്ങൾക്ക് അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ ജനറൽ സെക്രട്ടറിയായി വിവിധ കമ്മറ്റികൾ രൂപീകരിച്ചു. പ. ബാവായുടെ പ്രിൻസിപ്പൽ സെക്രട്ടറി ഫാ. ഡോ. ജോൺസ് എബ്രഹാം കോനാട്ട്, കാതോലിക്കേറ്റ് അരമന മാനേജർ ഫാ. യാക്കോബ് തോമസ്, ഭദ്രാസന സെക്രട്ടറിമാർ, മാനേജിങ് കമ്മറ്റി അംഗങ്ങൾ, ഭദ്രാസന കൗൺസിൽ അംഗങ്ങൾ തുടങ്ങിയവർ സംബന്ധിച്ചു.



കോതമംഗലം സാന്ത്വനം സ്പെഷ്യൽ സ്കൂൾ വാർഷികാഘോഷം പരിശുദ്ധ കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്തു.




പഞ്ചാബിൽ വെച്ചു നടന്ന അണ്ടർ 16 നാഷണൽ ടെന്നീസ് ചാമ്പ്യൻഷിപ്പിൽ സിംഗിൾസിൽ റണ്ണർ അപ്പും ഡബിൾസിൽ വിജയിയുമായി അടുത്ത മാസം നേപ്പാളിൽ വെച്ച് നടക്കുന്ന ഇന്റർനാഷണൽ ടെന്നീസ് ചാമ്പ്യൻഷിപ്പിൽ പങ്കെടുക്കാൻ യോഗ്യത നേടിയ ഷെർലിൻ ആൻ മാത്യു. പത്തിച്ചിറ സെന്റ് ജോൺസ് ഓർത്തോഡോക്സ് വലിയ പള്ളിയിൽ മറ്റം പൊന്നോല ഷിബു കോട്ടേജിൽ ഷിബു ജോണിന്റെയും ഷീബാ മാത്യുവിന്റെയും മകളാണ്.



പുത്തൻകാവിൽ ഗീവർഗീസ് മാർ പീലക്സീനോസ് തിരുമേനിയുടെ 125-ാം ജന്മവാർഷിക ദിനത്തിൽ പുത്തൻകാവ് സെന്റ് മേരീസ് കത്തീഡ്രലിൽ പരിശുദ്ധ കാതോലിക്കാ ബാവാ വിശുദ്ധ കുർബ്ബാന അർപ്പിച്ച് കബറിങ്കൽ ധൂപ പ്രാർത്ഥന നടത്തി.



ഇടവങ്കാട് സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിലെ പെന്തിക്കോസ്തി പെരുന്നാൾ ശുശ്രൂഷകൾക്ക് ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ മുഖ്യകാർമികത്വം വഹിച്ചു.



മലങ്കര ഓർത്തഡോക്സ് സഭയുടെ പരിസ്ഥിതി കമ്മീഷന്റെ താൽക്കാലിക കേന്ദ്രം കോട്ടയം പാത്താമുട്ടത്തുള്ള സ്തേഫാനോസ് മാർ തേവോദോസിയോസ് മിഷൻ സെന്ററിൽ ആരംഭിച്ചു. ഇക്കോളജിക്കൽ കമ്മീഷൻ പ്രസിഡൻറ് ഡോ. ജോസഫ് മാർ ദീവന്നാസിയോസ് കൂദാശയും, പ്രവർത്തന ഉദ്ഘാടനവും നിർവ്വഹിച്ചു. ജനറൽ സെക്രട്ടറി ഫാ. കോശി ജോൺ കലയപുരം, വൈസ് പ്രസിഡൻറ് ഫാ. തോമസ് ജോർജ്, ഷാജി എബ്രഹാം പട്ടശേരിൽ എന്നിവർ സമീപം.

## യാക്കോബ് ഉപദേശി യാത്രയായി

കൊല്ലം: നിഷ്കളങ്കനായി ദൈവഭക്തനായി ജീവിച്ച യാക്കോബ് ഉപദേശി നിര്യാതനായി. ഫാ. വൈ. തോമസ് പുത്രനാണ്. സംസ്ക്കാരം പുത്തൂർ മാധവശേരി ദൈവാലയത്തിൽ നടത്തി.

# കുന്തിരിക്കം തലയ്ക്കു പിടിച്ചൊരാൾ

വെള്ളയുടുപ്പ്, സ്റ്റീൽ കുരിശുമാല, സഞ്ചി, കാലൻകുട, പിന്നെപ്പിന്നെ ഒരു ചട്ടിത്തൊപ്പിയും ശീഘ്രം വളഞ്ഞു നടക്കുന്ന രൂപത്തിനൊരു പത്രോസ് ശ്ലീഹായുടെ ഛായയില്ലേ?

ഉച്ചഭാഷിണി പ്രചുര പ്രചാരത്തിലിലില്ലാതിരുന്ന ഒരു കാലത്ത് കഴുത്തിലെ ഞരമ്പുകൾ എഴുന്നു നിൽക്കുന്ന തരത്തിൽ പതിനെട്ടര കട്ടയിൽ ഒരാൾ പള്ളിയ്ക്കുള്ളിൽ നിന്നും പാടുന്നു... 'നയനാ ഗോചരമാ...' പാട്ടുമ്പോൾ താടി ക്രമാനുഗതമായി അഥവാ താളാത്മകമായി ചലിക്കുന്നു. മലങ്കര സഭയുടെ ഏതു പള്ളിയിലും പ്രതീക്ഷിതമായി എത്തുന്ന അതിഥി, വിശിഷ്യാ കൂറിലോസ് തിരുമേനി (പ. മാത്യൂസ് രണ്ടാമൻ ബാവാ) ഉണ്ടെങ്കിൽ. ഏയ്ഞ്ചൽ ബാവാ എന്ന പേര് അത്രമേൽ അസ്ഥിക്കു പിടിച്ചൊരാൾ... യാക്കോബ് ഉപദേശി... ബാവായ്ക്ക് തിരിച്ചും ഒരു സോഫ്റ്റ് കോർണർ...



അതൊരു കാലമായിരുന്നു, ഗായകസംഘം ശ്രുതിപിടിച്ചു വരുമ്പോഴേയ്ക്കും യാക്കോബ് ഉപദേശി രണ്ടു ശീൽ പാടിക്കഴിഞ്ഞിരിക്കും. ദൈവാലയ ഭിത്തികളെ കീഴടക്കുന്ന ഉപദേശിയുടെ ഉച്ചസ്ഥായിയോട് കിടപിടിയ്ക്കാനൊന്നും ക്വയറുകാരുടെ തരളിതനാദത്തിന് കെൽപ്പുണ്ടായിരുന്നില്ല. യാക്കോബ് ഉപദേശിയാകട്ടെ തിരിഞ്ഞു നിന്ന് സംഗീതത്തിന്റെ ഗരിമ വിടാതെ അവരോട് കണ്ണു കൊണ്ടൊരു 'ഏക്ഷൻ' വേണേൽ കൂടെ പാടിക്കോ എന്ന്!

മുഖത്തെ മായാത്ത ചിരിയായിരുന്നു മാസ്റ്റർപീസ്. നിങ്ങൾ ചിരിച്ചാലും മസിലു പിടിച്ചാലും മുഖം കറുപ്പിച്ചാലും ഇനി അടച്ചാക്ഷേപിച്ചാലും യാക്കോബ് ഉപദേശിയുടെ ഹൃദയത്തിൽ ഒരു നുള്ള് പൂഴിമണ്ണ് വാരിയിടാൻ നിങ്ങൾക്ക് .കഴിയില്ല ഹേ!. വിദ്വേഷങ്ങളോ വെറുപ്പോ പ്രചരിപ്പിക്കാതിരുന്ന ഒരാൾ. ക്രിസ്തുവിലുള്ള ഭാവം പഠിപ്പിച്ചിരുന്ന വലിയ പഠിപ്പും പത്രാസുമില്ലാത്ത ഒരു ഉദാഹരണം കൂടി ഇതാ, പടിയിറങ്ങുന്നു.

വായ് തുറന്നാൽ പിന്നെ ചരിത്രമാണ് പുത്തൻകാവിൽ കൊച്ചുതിരുമേനിയും പത്തനാപുരത്തെ മെത്രാച്ചൻമാരും ആഢ്യനായ മാത്യൂസ് പ്രഥമൻ ബാവായുമൊക്കെ സിരകളെ ത്രസിപ്പിക്കുന്ന, രക്തം ഘനീഭവിപ്പിക്കുന്ന അനർഘ നിമിഷങ്ങൾ... പക്ഷേ അതിനിടയിൽ എവിടെയെങ്കിലും ഒരു മൂലയ്ക്ക് ഒരു കഥാപാത്രമായി യാക്കോബ് ഉപദേശി നാണിച്ചു നിൽക്കുന്നുണ്ടായിരിക്കും. പിള്ള-പ്രമാണി ഭേദമില്ലാതെ പൊതുജനസമ്പർക്ക പരിപാടി നടത്തിയ ഒരാൾ (അതിനു ശേഷമായിരിക്കണം ശ്രീ. ഉമ്മൻ ചാണ്ടി പോലും).

ആരോഗ്യമുള്ളപ്പോൾ ഇത്രയേറെ വിശുദ്ധ കുർബ്ബാനകളിൽ പങ്കടുത്ത മറ്റൊരാൾ ഉണ്ടാകില്ലെന്ന് പറഞ്ഞു പോകയാണ്. തലേന്ന് മുതലുള്ള തയ്യാറെടുപ്പുകൾ ... ആരുടേയും വിലകുറച്ച് പറയുകയല്ല, ഒരു പക്ഷേ പുരോഹിതമാനസങ്ങളേക്കാൾ ബലിപീഠത്തിന്റെ കോണുകളെ സ്നേഹാശ്രു കൊണ്ട് ചുംബിച്ചൊരാൾ.

ആരുടേയും അംഗീകരണങ്ങൾക്കോ തേടിച്ചെല്ലലുകൾക്കോ കാത്തുനിൽക്കാതെ ഒരു നിയോഗം പോലെ പള്ളികൾ തോറും തീർത്ഥാടനം നടത്തിയ വയസ്സൻ മാലാഖ ഇനി സ്വർഗ്ഗ സിംഹാസനത്തിനു മുന്നിൽ ഉച്ചത്തിൽ പാട്ടു പാടട്ടെ. ഉപദേശിയ്ക്കു സ്നേഹത്തിൽ പൊതിഞ്ഞ ഒരു ദീർഘനിശ്വാസം.

**- മുകളിലച്ചൻ**



**എം.ജി. സർവകലാശാല ബി.എസ്.സി. മൈക്രോ ബൈയോളജിയിൽ ഒന്നാം റാങ്ക് ക്രിസ്റ്റീന ഷാജി കരസ്ഥമാക്കി. നരിയാപുരം ഇമ്മാനുവേൽ ഓർത്തഡോക്സ് വലിയപള്ളി ഇടവകാംഗമാണ്.**



**എം. ജി. യൂണിവേഴ്സിറ്റി B.Sc. കെമിസ്ട്രി പരീക്ഷയിൽ രണ്ടാം റാങ്ക് നേടിയ സേറ ദീപു പണിക്കർ, കുരാപ്പള്ളിൽ. നെടുമാവ് വലിയപള്ളി മുൻ കൈക്കാരനും, വാഴൂർ ഫാർമേഴ്സ് സർവീസ് കോപ്പറേറ്റീവ് ബാങ്കിന്റെ അസിസ്റ്റന്റ് സെക്രട്ടറിയുമായ ദീപു ജേക്കബ് പണിക്കരുടെയും, കോട്ടയം എം.ഡി. സ്കൂൾ ഹയർ സെക്കണ്ടറി വിഭാഗം അധ്യാപിക സിന്ധു ദീപുവിന്റെയും മൂത്ത മകളാണ്.**



**മഹാത്മാഗാന്ധി സർവ്വകലാശാലയിൽ നിന്ന് ബി.കോം. (ടാക്സേഷൻ) പരീക്ഷയിൽ ഒന്നാം റാങ്ക് കരസ്ഥമാക്കിയ കുരീലോടിൽ കെ. കെ. സഖറിയയുടെയും സുജ സഖറിയയുടെയും മകൾ സ്റ്റെഫി ആൻ സഖറിയ. നിരണം ഭദ്രാസനത്തിലെ വളഞ്ഞവട്ടം സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമാണ്.**



**മഹാത്മാഗാന്ധി സർവ്വകലാശാലയിൽ നിന്ന് ബി.കോം. പരീക്ഷയിൽ രണ്ടാം റാങ്ക് കരസ്ഥമാക്കിയ നാങ്കുളം പട്ടശേരിൽ ജോർജ് മാത്യൂന്റെയും മിനി ജോർജിന്റെയും മകൾ ജിയ ഷെറിൻ ജോർജ്. കോട്ടയം ഭദ്രാസനത്തിലെ പൊങ്ങന്താനം സെന്റ് തോമസ് പള്ളി ഇടവകാംഗമാണ്.**



**എം. ജി. യൂണിവേഴ്സിറ്റി ബി. എ. വിഷ്വൽ ആർട്സിൽ മേഘ ഗ്രേസ് മാത്യു നാലാം റാങ്ക് കരസ്ഥമാക്കി. പുത്തൻകാവ് സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രൽ ഇടവകാംഗമാണ്.**



**എം.ജി യൂണിവേഴ്സിറ്റിയിലെ ബി.എസ്.സി. കെമിസ്ട്രിയിൽ മൂന്നാം റാങ്ക് നേടിയ മാന്നാർ മർത്തമറിയം ഓർത്തഡോക്സ് ദേവാലയ അംഗമായ അൻസു അന്ന സഖറിയ. എബ്രഹാം സക്കറിയയുടെയും ബീനയുടെയും മകളാണ്. തിരുവല്ല മാർത്തോമ്മാ കോളജ് വിദ്യാർത്ഥിയാണ്.**




**മൈസൂരു യൂണിവേഴ്സിറ്റിയിൽ നിന്നും ബി.എ. ഡിഗ്രി പരീക്ഷയിൽ ആർട്ട്സ് & ഹ്യുമാനിറ്റീസ് വിഷയങ്ങളിൽ ഒന്നാം സ്ഥാനവും, ഇംഗ്ലീഷ്, സൈക്കോളജി, ജേണലിസം എന്നീ 3 വിഷയങ്ങളിൽ 9 ഗോൾഡ് മെഡൽ 3 കാഷ് പ്രൈസ് എന്നീ സുപ്രധാന നേട്ടങ്ങൾ സ്വന്തമാക്കിയ ഷാനറ്റ് ആൻ ജോസ്, മൈസൂരു ക്രൈസ്റ്റ് കോളേജ് വിദ്യാർഥിനിയും ചീരാൽ കഴമ്പ് ജോസ് മൂലഞ്ചേരിയുടേയും ഷൈലയുടേയും മകളുമാണ്. സുൽത്താൻബത്തേരി ഭദ്രാസനത്തിൽപെട്ട കോളിയാടി സെന്റ് പീറ്റേഴ്സ് ആന്റ് സെന്റ് പോൾസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമാണ്.**

## 'വീട്ടിലൊരു കുഞ്ഞു പച്ചക്കറിത്തോട്ടം' പദ്ധതിക്കു തുടക്കമായി

മാവേലിക്കര ● മാർ ഗ്രിഗോറിയോസ് ഓർത്തഡോക്സ് ക്രൈസ്തവ വിദ്യാർഥി പ്രസ്ഥാനം (എംജിഒസിഎസ്എം) ഭദ്രാസന കമ്മിറ്റി സംഘടിപ്പിച്ച വീട്ടിലൊരു കുഞ്ഞു പച്ചക്കറിത്തോട്ടം പദ്ധതിക്കു തുടക്കമായി. ഭദ്രാസന സഹായ മെത്രാപ്പൊലീത്ത അലക്സിയോസ് മാർ യൗസേബിയോസ്, മൂന്നു വയസ്സുകാരൻ ഈഥൻ കുര്യൻ വർഗീസിനു പച്ചക്കറി വിത്തുകൾ നൽകി പദ്ധതി ഉദ്ഘാടനം ചെയ്തു.

കേന്ദ്ര വൈസ് പ്രസിഡന്റ് ഫാ.തോമസ് മാത്യു കൊറ്റംപള്ളി അധ്യക്ഷത വഹിച്ചു. സഭ മാനേജിങ് കമ്മിറ്റിയംഗം ഉമ്മൻ ജോൺ, ഭദ്രാസന കൗൺസിൽ അംഗം ബിനു സാമുവേൽ, പി ആർഒ വർഗീസ് പോത്തൻ, വി.ടി.ഷൈൻമോൻ, എംജിഒസിഎസ്എം കേന്ദ്ര സ്റ്റുഡന്റ് സെക്രട്ടറിമാരായ ശ്രേയ എൽസ മാത്യു, അക്ഷയ് സുനിൽ, ഭദ്രാസന സെക്രട്ടറി മിറിൻ മാത്യു, ട്രഷറർ കിരൺ തോമസ്, ജോയിന്റ് സെക്രട്ടറി സ്റ്റീഫൻ ഡി. ഫിലിപ്, സീനിയർ അംഗം ഷിബി അലക്സ്, മേഖല ജോയിന്റ് സെക്രട്ടറി ലിബിൻ, ഓർഗനൈസർമാരായ ജിനോ മാത്യു തങ്കച്ചൻ, അൽഫിൻ വി.പോത്തൻ, ടോണി തോമസ് തുടങ്ങിയവർ പ്രസംഗിച്ചു. പദ്ധതിയുടെ ഭാഗമായി പങ്കെടുത്തവർക്കെല്ലാം പച്ചക്കറി വിത്തുകൾ നൽകി.



മാർ ഗ്രിഗോറിയോസ് ഓർത്തഡോക്സ് ക്രൈസ്തവ വിദ്യാർഥി പ്രസ്ഥാനം മാവേലിക്കര ഭദ്രാസന കമ്മിറ്റി സംഘടിപ്പിച്ച വീട്ടിലൊരു കുഞ്ഞു പച്ചക്കറിത്തോട്ടം പദ്ധതി ഭദ്രാസന സഹായ മെത്രാപ്പൊലീത്ത അലക്സിയോസ് മാർ യൗസേബിയോസ് ഉദ്ഘാടനം ചെയ്യുന്നു.